ശ്രീമത്

# രഘുവീരചരിതം.

(മഹാകാവ്യം)



ഉണ്ടാക്കിയതു.

സംസ്കൃതവിദ്വാൻ

കണ്ണമ്പുഴ കൃഷ്ണവാരിയർ.

വില അണ. ൮.



ശ്രീമത്

# ബാല്യവീരചരിതം.

(മഹാകാവ്യം)

---


ഗ്രന്ഥകർത്താ.

സംസ്കൃതവിദ്വാൻ

കണ്ണമ്പുഴ കൃഷ്ണവാരിയർ.




---


പ്രകാശകൻ.

പി. ഗോപാലപ്പിള്ള,

വിദ്യാവിലാസിനി ബുക്ക്ഡിപ്പോ,

ചാല—തിരുവനന്തപുരം.





1-ാംപതിപ്പ് കാപ്പി 500.

വി. വി. പ്രസ്സ് (ബ്രാഞ്ച്), തിരുവനന്തപുരം.

1104.


---

ശ്രീമത്

# രഘുവീരചരിതം

(മഹാകാവ്യം)

---

## ഒന്നാം സൎഗ്ഗം.

താതാജ്ഞയാൽ ലക്ഷ്മണജാനകിമാരൊടുകൂടി-
പ്പൂതാശയർക്കു തുണ നില്പൊരു രാമചന്ദ്രൻ,
ശ്രീ താവിടും കൊടിയ ദണ്ഡകമാൎന്നൊരാകം
വീതാദരം മെയ്യുമുടജങ്ങൾ നടന്നു കണ്ടു. 1

സ്കന്ധങ്ങളിൽ ച്ചെറുമരത്തുകലാൎന്നു, ചൂടു,
പേമാരി, മഞ്ഞിവ സഹിച്ചുമതും മരങ്ങൾ
വൻതാപസൎക്കു പടികൎമ്മികളെന്നപോലെ
നില്പുണ്ടു ഗൌരവമൊടൊത്തവിടത്തിലെങ്ങും. 2

നേരെ നിവൎന്നു, കടിലതപ്രകനു, വായു-
വേഗം തടഞ്ഞു, പല (1) പൊന്തകൾ ചുററി മുററും,
ആ മാമരങ്ങൾ നിജശാഖകളെ ഖഗാളി-
ക്കാലംബമാക്കി മുനികൾക്കനുരൂപരായി. 3

കാറിൻ കറുപ്പു കലരും കരിവീരവൃന്ദം
കുന്നത്തിലെത്തി മുരളുംമധുപങ്ങളോടെ,
സിംഹങ്ങൾ തൻ സടകളുക്കിൽ വലിച്ചു മന്ദ-
മായിക്കവിൾക്കടി കെട്ടുന്നു നടന്നിടുന്നു. 4

---

(1) വള്ളിക്കുടിലുകൾ.

അംഗാശ്രയാൽ നഖമെഴും ഫണിവൃന്ദമെന്നും
താവാകിലപ്പോൾ നിജമൌലിമണീഗണത്താൽ,
ദീപം പിടിച്ചിടുകയായി നൃപാലതുല്യ-
ന്മാരായിടുന്ന യമികൾക്കനപായപൂർവ്വം. 5

പൂന്തെന്നലറ്റിളകിടും തളിർച്ചുണ്ടു, വാച്ചും-
പൂന്താരൊത്താളികളിർമുലക്കടമേവമായി,
ഒന്നാഗമം ലതകളപ്പൊഴുമങ്ങു വണ്ടാം
കൺചിമ്മി വൃക്ഷവരരെപ്പുണരുന്നു ഗാഢം. 6

ഭംഗ്യാ വിരിഞ്ഞ മലർ ചിന്നിയ പൊയ്കയിങ്കൽ
മുങ്ങി ക്ഷണേന വനസൂനസുഗന്ധമേന്തി,
തൈത്തെന്നലുണ്ടവിടെ മേവിന ജീവികൾക്ക
നൽകുന്ന നിർവൃതി മനസ്സിനനല്പമായി. 7

തേജസ്സിനാൽത്തപനനൊത്തമരും മുനീന്ദ്ര-
വ്രാതത്തിനുള്ള പരിപാകതപഃപ്രഭാവാൽ,
അങ്ങാവസിപ്പവരൊരാളു മദം പുലർത്തും
കാമന്റെയുൾപ്പിടികൾ പാറുകയില്ല തെല്ലും. 8

മെയ്യും മനസ്സുമിളകാതെ സമാധികൊണ്ടാ-
ബ്ബ്രഹ്മത്തെയോർത്തവിടെയേറിയ കാലമായി,
വാഴും മുനീന്ദ്രരുടെ ചെഞ്ചിടയാം വനത്തിൽ-
ക്കെട്ടുന്ന കൂടുകൾ പതത്രികളീഷലെന്യേ. 9

ശ്രീരാമനന്നവിടെ വന്നതു കേട്ടു കാര്യം
കന്ദങ്ങളും കരതലത്തിലെടുത്തു മോദാൽ,
ബന്ധങ്ങളിത്തിരിയുമറുത്തവരെങ്കിലും തൽ-
സന്തുഷ്ടി ചേർപ്പതിനണഞ്ഞു വനാശ്രമസ്ഥർ. 10

സംപൂജ്യരാമവരടുത്തു വരുന്ന കണ്ടി-
ട്ടുൻപാൎന്നു, തൊണ്ടുടനഴിച്ചു കരങ്ങൾ കൂപ്പി,
'കാത്താലുമിങ്ങിവരെ'യെന്നു മൊഴിഞ്ഞു കാല്ക്കൽ
സാഷ്ടാംഗമാ ഋഷികലാഗ്രണിയാനമിച്ചാൻ. 11

ആ സൽഗ്ഗുണാന്തരനെയന്നവരൊത്തെഴുന്നേ-
ല്പിച്ചുള്ളലിഞ്ഞു കുശലം വഴിയുന്ന കണ്ണാൽ,
നന്നായുഴിഞ്ഞു സരസോജജപാമായിവണ്ണം
ചൊന്നാനനാരതവചസ്സുകളാം മുനീന്ദ്രർ:— 12

"സോദര്യരൊത്തു നരദേവ, ഭവാൻ സ്വജന്മം
കൊണ്ടെന്നു സൂൎയ്യകുലമേറെയലങ്കരിച്ചു;
അന്നേ മുതൽക്കിഹ ഭവജ്ജനകരുന്നി-
ദ്രാനന്ദചിത്തരൊടു വാഴ്കയാണു ഞങ്ങൾ. 13

"ശ്രീമായുധം കരതലത്തിലെടുത്തിടേണ്ടും-
കൌമാരകാലമവിടേയ്ക്കുളവായതെന്നോ?
രാത്രിഞ്ചരക്ഷപിതയാകിയ ധാത്രി നാഥ-
നൊത്തന്നതൊട്ടു വിലസുന്നു വിശ്രുതയായി. 14

"തൻതമ്പിയൊത്തു കൗശികാത്മജയാഗരക്ഷാ-
കൃത്യത്തിനായ് ക്ഷണകമൊടു ഭവാൻ ഗമിക്കെ,
വമ്പാൎന്ന വിദ്യകൾ പഠിച്ചു മുതൽക്കുതന്നെ
ഞങ്ങൾക്കെഴുന്ന ദുരിതങ്ങളുമസ്തമിച്ചു. 15

"കണ്ടാൽ ഭയം വളരുമത്ര കൊടുപ്പമാൎന്നോ-
രത്താടകാമയതമസ്സിനു വിതന്തതാം;
അസ്ത്രാഗ്നിയാൽ ക്ഷതിയണച്ചതുകൊണ്ടു ഞങ്ങൾ-
ക്കണ്ടായി മോദമയി കാമദ, നിന്നിലേറം. 16

"ഞാൺപൂട്ടി വൻ(1)ചില വലിച്ചു വളച്ചു യാഗ-
രക്ഷസ്സിതന്നൊരു പോർ ചൂണ്ടയാട്ടുകൂടി
പാരം തെളിഞ്ഞു ചെറുതാം പരിഭവമാരെ
ബാലാർക്കനേകി വലുതായ പരാജയത്തെ. 17

"കൃത്താഗ്ര ശൂലമുനയാൽ മുനിമാരെ വെല്ലു-
മാ രണ്ടു രാക്ഷസർ മഖത്തെ മുടക്കവോനായ്
നിൻമുമ്പിൽ വന്നളവു നാശമണഞ്ഞമൂലം
ഞങ്ങൾക്കു തീർന്നിതു തപസ്സിനെഴും തടസ്സം. 18

"ത്വത്പാദപങ്കജപരാഗപവിത്രയായി-
ശ്ശാപത്തിൽ നിന്നഹല്യ വിമുക്തി നേടി;
ആർത്തർക്കഭീഷ്ടമരുളും പെരുമാക്കളായ
നിൻകൂറുകാർക്കിതു നിനയ്ക്കിൽ നിസർഗ്ഗമല്ലോ. 19

"വില്ലാളിമാരിലൊരുവർക്കുമനക്കിടാനും
വയ്യാത്ത ഹരനുടെ വില്ലു മുറിച്ചമൂലം
നിൻകയ്യുകൾക്കുടയ ശക്തിയറിഞ്ഞു ഞങ്ങൾ
മാനിച്ചിടുന്നു ദിനനാഥകുലാഗ്ര്യമുത്തേ! 20

"വാരാർന്ന പത്മിനി പുലർച്ചയിലർക്കനെപ്പോ-
ലീ രാജപുത്രി വരനായി വരിച്ചു നിന്നെ;
തീരാത്ത ഹർഷമിതുമൂലമുദിച്ചു ലോകം
നേരായ് ഭവാനു ശുഭാവലി നേർന്നിടുന്നു. 21

"ഉല്ലാസിയായ് കുശികപുത്രനൊടൊത്തു ചെന്നാ
വില്ലാഞ്ഞെടുത്തതിജവേന കുലച്ചു നിന്നാൽ
നല്ലാർനിരയ്ക്കണിയലാമിവളെച്ചുമച്ചു
ചൊല്ലാർന്ന കൈവിരുതിനൊത്ത ഫലം ലഭിച്ചു. 22

---

(1) വില്ല്

"അച്ഛന്റെ ദുഷ്കരതരാജ്ഞ വഹിച്ചു തന്നെ-
പ്പെറ്റുള്ളൊരമ്മയുടെ കണ്ഠഗളാന്തരത്തിൽ
ചാരുറ്റ വാർമുടി പിടിച്ചുവലിച്ചു—ശാന്തം
പാപം ഹരേ!—നിജപരശ്വധമാർ മറക്കി? 23

"ശ്രീകാന്തവിഷ്ണുസ്വരൂപനായ രണത്തിൽനിന്നു
ബാഹാസമിൽക്ഷണമായിരമൊത്തുവെട്ടി
ചെഞ്ചോരയാകിയൊരു നെയ്യിൽ നനച്ച കോപ-
ത്തീയിങ്കലിട്ട പടുകീർത്തിതനാരതാണോ? 24

"മൂവേഴുവട്ടമരിശത്തൊടു കൈത്തരിപ്പു
മൂത്താശു മന്നവരെയാകെ മുടിച്ചു മുന്നം
ആരാ വിശിഷ്ടതരമാകിന രാജശബ്ദം
സ്വാരസ്യമാത്രഗതമാക്കിയുറപ്പിൽ നിർത്തി? 25

"കെല്പുറ്റമാനൃപകലാന്തകനെ സ്വതേജ-
സ്സാലെ ജയിച്ചു ദുരഹംകൃതിയൊക്കെ നീക്കി
നേരായ് സ്വധർമ്മരതനാക്കിയയച്ചതായ
നിൻകീർത്തിചന്ദ്രിക പരം കളിയാടിടുന്നു (കലാപകം) 26

"പിന്നീടു തന്നനുജരൊത്തു ജനങ്ങൾ ചൂഴ്കെ-
സ്സാകേതമാർന്നു വിവിധോത്സവഹൃഷ്ടനായി
വേളിച്ചടങ്ങു മുഴുവൻ നിറവേറ്റി നാനാ-
കേളീരസത്തൊടു രമിച്ചു സമർത്ഥനാം നീ. 27

"ആമട്ടു നാൾ ചിലതു ചെന്നളവന്നു ഗോത്രാ-
ചാര്യാനുവാദമൊടു പംക്തിരഥൻ ഭവാനെ
യൗവരാജ്യപട്ടമണിയിപ്പതിനായ്ത്തുനിഞ്ഞ
നേരുള്ള മന്ഥര തടഞ്ഞു മുടക്കിയെല്ലാം. 28

"പാഴ്’ത്തുന്ന ഞങ്ങളിവർം ചെയ്യുന്നു കേട്ടു; കോപി-
ക്കൊല്ലേ ഭവാൻ ശിരികളിൽക്കവിരാം കണക്കേ;
അല്ലാതുമിലിക്കൊടിയ കാട്ടിലൊഴ്ന്ന ഞങ്ങൾം-
ക്കിക്കാട്ടുയെങ്ങനെ ലഭിപ്പതു കൃഷ്ണസാദൃശ്യം? 29

"ലാക്കിൽപ്പിടിച്ചു പരിസരത്തെയൊട്ടു പാട്ടി-
ലാക്കിപ്പിതാവിനെ നിനച്ചതിലുന്നിയേററം
ഉൾക്കാനനപ്പുളിതയേകിയ മന്ഥരയ്ക്കു
നേർക്കില്ലിവർക്കൊരു സ്വഹൃത്തു ജഗത്തിൽ വേറെ. 30

"ഉറ്റുന്നു പാററിയൊരു കിളം; ഉളയ്ക്കിളക്കം
ചേർക്കും ക്ഷമയ്ക്കു നിധി—യേവരിലന്നൊരച്ഛൻ
പെൺവാക്കു കേട്ടതിങ്ങനെ ചെയ്തതിങ്ങി-
പ്പാവങ്ങൾം നേടിയ തപസ്സിനെഴും ഫലംതാൻ. 31

"അം,ന്നപ്പുത്രതളിരൊളിക്കളിരോടു ചാർത്തി-
പ്പിന്നിട്ടു വല്ക്കലവുമാന്നു ഭവാന്റെ വക്ത്രം
കാന്തിത്തഴപ്പിലൊരുപോലെയിതന്നുമൊന്നു
പൊറ്റുന്ന ലോകമൊഴി മോദമിയററിടുന്നു . 32

"മാററാർക്കു മാരണമിയററിട്ടു മിസ്സുമിത്രാ-
പുത്രൻ പെരുത്ത നൃപലക്ഷ്മിയെയാകമാനം,
തള്ളിക്കളഞ്ഞു വരമിച്ചിതു നിന്നെ, യത്രം
ധർമ്മത്തെയെന്ന വിധ, മേറിയ ഹർഷമോടെ. 33

"ആരണ്യവാസമിയലാൻ തവ നീട്ടു തന്ന
കൈകേയി—കാന്തനുടെ ചിത്തമപാഹരിച്ചാൾ—
അങ്ങയ്ക്കു ചെയ്തിതൊരു നന്മ; മനോജ്ഞയാമി-
സ്സീതയ്ക്കുമേവമൊരനുഗ്രഹം കൊടുത്തുവല്ലോ. 34

"യാത്രയ്ക്കൊരുങ്ങിയവിടുന്നങ്ങുമട്ടു നില്ക്കെ-
യാ മദ്ധ്യമാംബയുടെ മംഗളവാക്കൊടൊപ്പം,
പൊട്ടിത്തകർന്ന ഹൃദയത്തൊടു നിന്ന നാട്ടാ-
രൊട്ടുക്ക വാർത്ത മിഴിനീരരുവീന്നു പൊങ്ങി. 35

"മൃത്യുഞ്ജയന്തിരുമുടിക്കുളിർമാലയായ
വിണ്ണാറണിപ്പുഴ കടന്നു, ഗുഹാർഗ്ഘ്യമേന്തി,
ശ്രീചിത്രകൂടശിഖരത്തിലണഞ്ഞു വാനോർ
വാഴ്ത്തുന്ന കോമളരുടെ വമ്പെഴുമങ്ങു പിന്നെ. 36

"ഹാ കഷ്ട! മിക്കൊടിയ നിൻവിരഹാധി മൂത്തു
തൻമെയ് വെടിഞ്ഞൊരു നവീനസുവേഷമോടെ
നാകത്തിലെത്തി നൃപനിന്ദ്രനുമായ് വളർത്തി-
ക്കൊണ്ടാൻ കലാന്തരകമ്പടിയുള്ള വേഴ്ച. 37

"കൈകേയനന്ദനനമാത്യരൊടൊത്തുനാടും, ദൈവാ-
ജ്ഞാർഗ്ഘ്യമുള്ളൊരു നൃപലക്ഷ്മിയെ മുൻനിറുത്തി,
തെല്ലോതിയങ്ങയൊടു; സുസ്ഥിരമന്നു സിദ്ധ-
വേലാകുലനാം പുളിനത്തിനൊടൊന്നുവണ്ണം. 38

"മുള്ളിൽപ്പുതഞ്ഞ വഴിയന്ന മഹാവനത്തി-
ന്നുള്ളിൽ തപസ്വിവിരഹം സഹിയാതെയെത്തി,
കേഴുന്ന കൃപകലലിഞ്ഞു പദത്രമേകി-
യാ രാജ്യലക്ഷ്മിയെയയച്ചു ഭവാൻ ക്ഷണത്തിൽ. 39

"പൈതങ്ങളും തൊട്ടു മതാനുഗരായ വിജ്ഞ-
ജ്ഞാനാലിപ്പുലർജ്ജനെയോതിയനേകവാക്യം,
എന്നാ, ലതൊന്നുമയി, താവകനിശ്ചയത്തെ-
ത്തൊട്ടില്ലയെന്ന നരർ ചൊല്ലിയറിഞ്ഞു ഞങ്ങൾ. 40

“തന്നമ്മ കാട്ടിയ പെരുമ്പിഴ, നിൻപ്രവാസ-
മച്ഛന്റെ നാശ, മിവയാൽ ഭരതന്റെ ചിത്തം
അധിക്രുധാകലിതമായവയാൽത്തെ-
ല്ലുതസൂക്ഷ്മമാർന്നവനറച്ചിതു സോദരത്വം. 41

“നിൻപാദരക്ഷകളെടുത്തു ജടാന്തരത്തിൽ
വെച്ചങ്ങു പോകുവതിനായവനന്നിടുമ്പോൾ,
കേൾക്കായിവന്നൊരുവചോ “കൈവരുനാളുമാക്ക-
മൊക്കാ മനസ്ഥിതികളൂറച്ചതിളക്കി മാററാൻ”. 42

“അന്നത്രിപത്നി, മിഥിലാത്മജയെത്തപസ്യ-
കൊണ്ടൊന്നുഴിഞ്ഞു പരിപാവനഗാത്രിയാക്കി,
തൻപേരിനൊത്ത‘മനസൂയ’യണച്ചു; പാരിൽ-
സ്സൽസംഗമേവനുമിയററിടുമേറെ നന്മ. 43

“ഭൃംഗത്തിനാൽക്കമലമെന്നതു പോലെ കാക-
സ്പർശംനിമിത്തമിവൾതൻ കുചമെന്തു ദുഷ്ടം?
അന്നേ മുതൽക്കു തവ നേരിടുമാ വിപത്ത-
തൊന്നൊന്നതാനിവർ വിചാരമിവൾക്കു പാരം. 44

“ആശ്രമത്തിലെത്തിയ വിരിഞ്ചിസമാനനാകും
സന്മാമുനീന്ദ്രർ നിവസിപ്പൊരു കാടിതിപ്പോൾ,
മന്നിന്നശേഷമൊരു നായകനാം ഭവാന്റെ
കാൽത്താരണിപ്പൊടികളാൽ പരിപൂതമേററം. 45

“ക്രൂരയൊടൊത്ത കലവില്ലണിയും കരം, കാർ-
കൊണ്ടൽക്കെഴും ദ്യുതി, മരത്തുകലായ വസ്ത്രം,
പൊൽത്താരിളന്തളിർ പണിഞ്ഞിടുമക്ഷി, മന്ദ-
സ്മേരാർദ്രസുന്ദരമുഖം, മധുവൂറന്ന വാക്യം; 46

കാളുന്നു തങ്ക ചുമലേറിയ ശക്തി, ചെമ്പി-
ച്ചോരിരുളുടലാമണമിങ്ങനെയൊക്കെയായി,
ലോകർക്കു മംഗളമണയ്ക്കാത നിൻെറ കൃപാ-
മിക്കണ്ണുകൾക്കമൃതമായ് തൃഷ തീർത്തിടുന്നു. (യുഗ്മകം)47

“അല്ലാതി,ലെന്തിനധികം പറയുന്നു ഞങ്ങൾ?
വില്ലാളിവീര! തവ ഭൃത്യരുമായന്നിടട്ടെ!!
ചിത്തത്തിനൊത്ത തിരുമേനിയുമിന്നു കണ്ടു
മെത്തുന്നു പുണ്യപരിപാകമിവർക്കശേഷം. 48

“കേട്ടാലുമിപ്പെരിയ താപസർതൻവിലാപ-
വാക്യം ചെവിക്കു പരിപീഡ സഹിച്ചുമല്ലും;
വില്ലേന്തിയോർക്കു നടുനായകമായ് ഭവാനെ-
ക്കേട്ടിട്ടു വന്നിതൊരു രക്ഷ വഴിച്ചു കൊൾവാൻ. 49

“ഈ വന്ന വിപ്രരഖിലം ഹഹ! കൈകമിട്ടുക്ക-
ക്കൂട്ടം നിശാചരരുടെ ബാധകളാൽ വലഞ്ഞോർ;
വൈലാൽത്തളർന്ന മകരാവലി കാറിനത്തോ-
ടൊപ്പം ഭവാനൊടിവരർത്ഥന ചെയ്തു ജീവൻ. 50

“തൻനാട്ടിലോ വനതടങ്ങളിലോ വസിച്ചും,
സൈന്യങ്ങളൊത്തു,മഥവാ, ശരമാത്രനായും,
താതാജ്ഞതാനനു വെടിഞ്ഞു, മിവർക്കു ജീവൻ
നൽകേണമങ്ങു; നനന്യസഹായർ ഞങ്ങൾ. 51

“മററുള്ള മർത്ത്യരുടെ പാലനമാചരിച്ചു
കിട്ടുന്നതാം ഫലമനശ്വരമല്ലയല്ലോ;
സാധുക്കളാം മുനികളെത്തുണചെയ്കിലുള്ളോ-
പുണ്യം നൃപേന്ദ്ര! മുടിയാ പ്രളയത്തിനാലും. 52

"ഇച്ഛകളാം ചിലതു കാരണമാക്കിവെച്ചു
കോപിക്കയില്ലിവരൊരിക്കലുമത്ഥമെന്യേ;
ആ മന്യു ശാപകതളി,ച്ചിരമായ് പ്രയത്നി-
ച്ചാർജ്ജിച്ചതാകിയ തപഃഫലമേ മുടിക്കും. 53

"ബ്രഹ്മർഷിമാരുടെ ജടാസ്ഥികൾകൊണ്ടു കൂട-
പ്പെട്ടുള്ളൊരീയുടജവാടിയെയൊന്നു നോക്കൂ;
ആ മട്ടു വീര്യമെഴുമണ്ണ, കകുൽസ്ഥവംശ-
മുത്തായിരിപ്പുളവിവക്കിതു പറ്റിയല്ലോ. 54

"താപം കെടുത്തുവതിനന്തിയ നന്മനസ്സാ-
ണെന്നും ശമാഖ്യമകം വളരട്ടെ മേന്മേൽ!!
പോർവില്ലിൽ വെന്നികളുതിന്റെ നാദം കിളർന്നു
നിൻകീർത്തിലക്ഷ്മി വെളിവായ്ക്കളിയാടിടട്ടെ!!" 55

വൈവശ്യമേറിടുകിലും, മഹിതാന്വയപ്പൊൻ-
പൂവായ രാമനൊടു തഥ്യവചസ്സിവണ്ണം
ആ വന്ദ്യരാം മുനികളോതി നിറുത്തി; നല്ലോർ
ചൊവ്വാക്കൊരിക്കലുമുപേക്ഷയില്ലയല്ലോ. 56

നാനാരസം വഴിയുമാ മൊഴി കേട്ടു താനാ-
ന്ന്യൂനാദരത്തൊടതുതന്നെ നിനച്ചു വീണ്ടും;
പീനാധിയുള്ളിലതിനാലുളവായപോലെ-
താനോതി മന്ദമവനിങ്ങനെ സാന്ത്വവാക്യം:— 57

"ഹേ മാന്യരാം മുനികളേ, വിനയം മുഴുത്ത
രാമന്റെ കൂപ്പുകരമൊത്ത നമസ്സു വാങ്ങി,
പാലിപ്പതിൽത്തിറമക,ന്നറിവറ്റ ഞങ്ങൾ-
ക്കേലുന്ന വൻപിഴ പൊറുത്തരുളീടവേണം. 58

"വില്ലേന്തി ഞാനനുജനോടൊരുമിച്ചു സത്യം
ചെയ്യുന്നു നിങ്ങളുടെ മുന്നിലുറപ്പൊടിപ്പോൾ;
മേലീ വനം നിശിചരച്ചെറുമൈതലാലും
ബാധിച്ചിടാത്തപടി പേടിയൊഴിച്ചുവെപ്പൻ." 59

ആർത്തിപ്പെട്ടുന്നവരെയിങ്ങനെയാശ്വസിപ്പി-
ച്ചാ വീരനേററിതു സപര്യകൾ മോദമോടെ;
യാചിപ്പതന്യോടു കൊടുപ്പതിൽ മുന്നമേ, തൽ-
സൽക്കാരമാവിധമെഴുന്നവർ വാങ്ങുകില്ല. 60

വൈശിഷ്ട്യമാളുമവരപ്പുണ്യരായ സംഘ-
ത്തിന്നൊത്തമട്ടു പല സൽചരിതങ്ങളോതി
അന്യോന്യമുൽഗ്രഥിതമാക്കി മനോരഥങ്ങ-
ളാലേ പരം പ്രണയമുജ്ജ്വലമാംവിധത്തിൽ. 61

വിശ്വാസമോടു മുനിമാരുടെയങ്കമേറി
വാഴുന്ന ബാലഭുജഗാളിയെയുററു നോക്കി,
'തൽപ്രാണനാഥയുടെ തൂമിഴിതൻ വിലാസം
തട്ടാൻ കൊതിപ്പിതിവ'യെന്നു നിനച്ചു രാമൻ. 62

അക്കൊച്ചുമാനിനമപായഭയം വെടിഞ്ഞു,
വിശ്വസ്തരായിളകിടാതെ കിടന്നമട്ടിൽ,
ഉദ്ദണ്ഡചാപധരനെങ്കിലുമാ നൃപന്റെ
നൽക്കാഴ്ചകൊണ്ടു മിഴിയെച്ചരിതാർത്ഥമാക്കി. 63

വാരൊന്റെ ചെന്തളിരണിക്കളിലൂടെ ചുററി,
നേരായ് വിരിഞ്ഞ നവനീലമലർകാന്തിയേന്തി,
പാരം വിളങ്ങിയൊരു താതജനിത്രിയെച്ചെ-
ന്നാദരാൽ നമിച്ചു ജനകോപമനായ രാമൻ. 64

കുശ, ചമത, മരത്തോലെന്നു തൊട്ടാ യതീന്ദ്ര-
ർക്കുചിതവിഭവമേലും പർണ്ണശാലാന്തരത്തിൽ
നിജഭുജമുപധാനത്തിന്നു കാന്തയ്ക്കു നൽകി-
ക്കളുകളൊട്ടു വസിച്ചാൻ രാമനാത്മാഭിരാമൻ.

ഒന്നാം സർഗ്ഗം കഴിഞ്ഞു.

—:o:—

## രണ്ടാം സർഗ്ഗം

പുലർച്ച കണ്ടപ്പൊഴെണീറ്റു യാത്ര
പറഞ്ഞു രാമൻ മുനിമാരൊടൊക്കെ,
മഹാവനത്തിൻ നടുവിൽക്കടന്നാൻ;
മിനാധിപൻ മാതുകലിൽക്കണക്കെ. 1

ഉരത്ത പാറക്കഷണങ്ങൾ മുള്ളി-
ത്തരങ്ങൾ തിങ്ങിന കാട്ടിനുള്ളിൽ
ചരിപ്പവർക്കന്നു മുഖത്തിലേറെ
സ്ഫുരിച്ചു ധാത്രീപദമാർന്ന ഭാവം. 2

ധരിത്രിതൻ പുത്രിയെ രക്ഷചെയ്യും
വരിഷ്ഠരാ വീരർ വിളങ്ങിയേററം;
തമസ്സകറ്റുന്നൊരു വിദ്യയെസ്സൽ-
പ്രബോധവും താഴ്മയുമെന്നപോലെ. 3

മനോജ്ഞയാം മൈഥിലിയെ നടുക്കായ്
നടത്തിയോജസ്വികൾ സഞ്ചരിച്ചാർ;
മിഴിക്കു മുത്തേകിന സന്ധ്യയെത്താൻ-
ദിനേശനും ചന്ദ്രനുമെന്നവണ്ണം. 4

വിരാധനാകും സുരവൈരി, സീത
ധരിച്ച പൊന്മാല ഹരിച്ചിതപ്പോൾ;
അവന്റെ ശാപാകൃതിരഹസ്യസാര-
മറിഞ്ഞവന്നേകി വിമുക്തി രാമൻ. 5

ഒഴിഞ്ഞ ശാപത്തൊടു ദിവ്യകാന്തി
വഴിഞ്ഞെഴും തൻതനുപൂണ്ട ശേഷം,
കിഴി,ഞ്ഞവൻ കാട്ടിയതായ നല്ല
വഴിക്കു പൂക്കാർ ശരഭംഗഗേഹം. 6

അവണ്ണു വിട്ടും കഥതന്ന രാമൻ
സുതീക്ഷ്ണനാമാ യമിതന്നടുക്കൽ,
അണഞ്ഞതായ്ക്കണ്ടുടനെത്തി മായാ-
തിരോഹിതൻ വിൺപതി വാനിടത്തിൽ. 7

വിമുക്തിമാർഗ്ഗാഗ്നിയിലാണ്ടു കൊൾവാ-
നാമന്നൊരാ ശ്രേഷ്ഠതപസ്വിതന്നെ
അമന്ദമാമത്ഭുതമോടു കണ്ടാ-
രമർത്ത്യരും താപസരും കളിക്കൾ. 8

അനർഗ്ഘമാം താപസനിഷ്ഠമൂല-
മിന്നുന്ന നേരായ്, സുചരിത്രനായി,
പുകഴ്ന്നിടും രാമ,നപൂണ്യവാന്മാ-
ർസിദ്ധമാമാ,ശ്രമത്തിൽ മിന്നി. 9

ശരീരവും ചിത്തവുമൊന്നുപോലെ
നിരീഹനായ്സ്സംസ്കൃതിചെയ്തിരിപ്പോൻ;
തെളിഞ്ഞു കണ്ടാനവനെ വിടർന്ന
കുളിർത്തു വൻകൂറൊലിയുന്ന കണ്ണാൽ. 10

"വരിപ്പൂ നാം സ്വാഗതം; മിന്നു ഞങ്ങൾ-
ക്കരിച്ചു യത്നാനുഗുണം ഫലം താൻ;
മരിച്ചു നീയാം മധുവൈ വിധിക്കാ-
സ്ഫുരിച്ചു താരുണ്യമണഞ്ഞു നേത്രം!! 11

"ജരാവസ്ഥ, കാലം, സ്ഥലമേവമെല്ലാം
മറിഞ്ഞു പോയാലുമറിഞ്ഞിടാതെ
പെരുത്തൊരായുസ്സിഹ നേടി ഞാൻ, വൻ-
തപസ്സു ചെയ്യുന്നതിനായി മാത്രം. 12

"ഇള്ളിടത്തുള്ളുമുപാധി കേറി-
പ്പടർന്നൊടുങ്ങീടുമൊരീശരീരം,
വെടിഞ്ഞിടുന്നേനിവനിപ്പൊഴേ, ത-
ന്നുടുപ്പൂഴ്കും പാഴ്ഗ പാമ്പു പോലെ" 13

പറഞ്ഞിവണ്ണം പരമാത്മചിന്താ-
പരൻ നിജാത്മാവിനെയാ ക്ഷണത്തിൽ,
എരിഞ്ഞിടും തീയിന്ന ഹവ്യമാക്കി-
പ്പരം പൊരുൾസ്ഥാനമണഞ്ഞു ധന്യൻ. 14

അനന്തരം, താപസരല്ലൽ വാച്ചാ-
വനത്തിലെല്ലാവരുമൊത്തുകൂടി,
കനത്തിടും രാക്ഷസപീഡയൊക്കെ-
ദ്ദിനേശവംശാഗ്രണിയോടു ചൊന്നാർ. 15

അതത്രയും കേട്ടാരമട്ടു, ധൈര്യം
പ്രതിജ്ഞയാൽ താപസരിൽപ്പുലർത്തി,
അതീക്ഷ്ണകർമ്മങ്ങളെഴുന്ന രാമൻ
സുതീക്ഷ്ണപുണ്യാലയമാർന്നുകൊണ്ടാൻ. 16

കിളൎന്ന വൃക്ഷപ്രതതികൾതന്നിള-
ദളങ്ങളിൽത്തട്ടി വിചിത്രമായി
വരുന്ന സൂര്യക്കതിർകൊണ്ടു തങ്കം
വിരിച്ചു പോലാ സ്ഥലമുല്ലസിച്ചു. 17

വിശുദ്ധയാഗാഗ്നിയിൽ നിന്നുദിച്ചു
ഹവിസ്സുരഭിത്തുമണമാർന്നതായി,
സമൃദ്ധി ലോകത്തിനു ചേൎത്തുകൊൾവാ-
നുയൎന്ന കാറിൻപടി കാണമതായി, 18

ശിവത്തിലേയ്ക്കുള്ള വഴിക്കൊരറ്റം
തെളിച്ചു മേലോട്ടു ഗമിപ്പതായി,
നാനാത്ത പൂൎത്തങ്ങളിലാടി നിമ്നോ-
ന്നതങ്ങളായ് ത്താനുയരുന്നതായി, 19

ഇനാംശു മാത്രം കയറുന്നിടത്തും
കടന്നു പാറീടുവതായ് ചിലേടം,
സുനീലതന്തോൽ കൃതമായ തൂണിൻ-
വിലാസമോടൊത്തു ലസിപ്പതായി, 20

തളിൎക്കലത്തിന്നൊരിളക്കമേകു-
ന്നതായ്, കപോതാളിഗളാഭമായി,
അഘങ്ങളാം നീക്കീടുവതായ ധൂമ-
പ്പുരപ്പിനാൽ ദിക്കുകളെ മറച്ചു; 21

(കലാപകം)

ക്രതുക്കളിൽത്താപസരോതിടുന്ന-
തശേഷവും കേട്ടു പഠിച്ചു വീണ്ടും
തരുക്കളിൽപ്പാൎത്തിടുമഞ്ജുകണ്ഠ-
ങ്ങതിൎത്ത മന്ത്രധ്വനി ചേൎന്നു കൊണ്ടും; 22

ചുറ്റുമങ്ങോട്ടുന്നോക്കിനി-
ച്ചിടയ്ക്കിടെയൊന്നു കടിച്ചു പിന്നെ
കുതിച്ചു ചാടിക്കളിയാടിടും മാൻ-
കിടാങ്ങളാൽ മിന്നിയ മുററമാന്നും; 23

മഹർഷിയാൽസ്സമ്മതനാ, യിവണ്ണം
മഹത്വമേറുന്ന തപോവനത്തിൽ
കടന്നു വേദ്യം പുലരുന്നതാം തൽ-
പദത്തിൽ വീണാൻ സുമനാഗ്രഗണ്യൻ.

(കുളകം 17—24)

അനന്തരം, ലോകഹിതത്തിനായി-
ത്തുനിഞ്ഞ കാകുൽസ്ഥനെ നോക്കിയെത്തി,
മനം തെളി,ഞ്ഞാദിമകാവ്യകർത്താ-
വിനൊത്തൊരാ മാമുനി ചൊല്ലുമായി:— 25

“തപസ്വിമാർ വാഴ്ത്തിടുമുഗ്രമാം ത-
പസ്സിനാൽ കോസലപുത്രിയിങ്കൽ,
പിറന്നതും, നിന്നപദാനവൃത്തു-
മറിഞ്ഞിരിപ്പോനിവനപ്പൊഴപ്പോൾ. 26

“ഭവാൻ പരം പണ്ഡിതനെങ്കിലും, തെ-
ല്ലിവന്നു ചൊല്ലിത്തരുവാൻ കിടപ്പൂ;
ശ്രവിക്ക കാതും കരളും ചലിക്കാ-
തവശ്യമാം ശ്രദ്ധ മുഴുത്തു ധീമൻ! 27

“പ്രഭാവമേറും പല രാജവീരർ
വഹിച്ച ചെങ്കോലെഴുമർക്കവംശം,
ഉറച്ചതാം തൻനിലകൊണ്ടു പാരാ-
കെതിർക്കിലും കൂസുകയില്ലയല്ലൊ. 28

"ജനത്തിനും നാടിനുമൊക്കെയല്ല-
ലനുക്ഷണം നൽകി നികൃഷ്ടനായി
മനം പരം പങ്കിലമാം നൃപന്മാർ
ജനിക്കയേയില്ലവിടത്തിലെന്നും. 29

"ഒരിക്കലും ജാതികൾ കൂടിടാതെ
വർണ്ണാശ്രമങ്ങൾക്കിടചേരിടാതെ;
ഭരിച്ചിടുന്നോർ, മറയോത്തറിഞ്ഞോർ,
വരിഷ്ഠചാരേക്ഷണവേദ്യവിജ്ഞർ, 30

"ശമത്തിനാൽ തങ്ങളെ വെന്നിടുന്നോർ,
പുരാരിയെപ്പോൽ കടുകോപമുള്ളോർ,
ശശിക്കെഴും സൗമ്യതയാർന്നിടുന്നോർ,
കൊടുത്തു കല്പദ്രുവിനെജ്ജയിപ്പോർ, 31

"നിനച്ചതെല്ലാം നിജമാക്കിടുന്നോർ,
സ്വചിത്തമാം മന്ത്രിയെയാദരിപ്പോർ,
കനത്ത വില്ലാകിന സാധനവുള്ളോർ,
പരാംഗനാലോകനകുണ്ഠശീലർ, 32

"സുരേഡ്യനൊക്കാൾ മതിശക്തിയുള്ളോർ,
ഗിരിക്കെഴും സ്ഥൈര്യമടിച്ചുടച്ചോർ,
സുമാസ്ത്രനൊക്കാളതിസുന്ദരന്മാർ,
കരുത്തിനാലിന്ദ്രനെയാക്രമിപ്പോർ, 33

"ത്രിലോകഹർമ്മ്യസ്ഥലിയിൽക്കളിക്കും-
നിലാവൊളിപ്പൂമ്പുകഴേറ്റിടുന്നോർ,
വലഞ്ഞവർക്കാശ്രയമായി വാഴ്വോർ,
വിളങ്ങിനാർ താദൃശരേറെ മന്നർ. 34

(കുളകം 30—34)

"ജഗത്തിൽ മററാർക്കുമെഴാത്ത സമ്രാൾ-
പദത്തിലൈക്ഷ്വാകരാണത്രമൂലം
അവർക്കിനിയ് ഉപഗ്രഹത്തിലെന്നും
കടന്നു ചെല്ലേണ്ടി വരില്ലയല്ലോ. 35

"സ്വാതന്ത്ര്യജാതം വഴിപോലെ വല്ല
വിഘാതകാര്യത്തിനമായ് ക്ഷണിക്കിൽ,
തനിക്കു തോന്നീടുകിലന്നു ചെന്നാ-
ലതായി; യില്ലെങ്കിലുമില്ല ദോഷം. 36

"സുവൃത്തർതൻപാലന, മാർത്തി ചീർത്ത
ജനത്തിനാർദ്രത്വ, മസാധുദണ്ഡം
അമർക്കളത്തിൽ ജയമേവമെല്ലാം
വ്രതങ്ങളും നിങ്ങൾക്കു നിസർഗ്ഗജങ്ങൾ. 37

"കുലത്തിനുററുള്ളൊരു മിത്രമോർത്താൽ
ബലിഷ്ഠനാം വിൺപതി തന്നെയല്ലോ;
മഖങ്ങളാൽ നിങ്ങളവന്നു, വൃഷാ-
ലചൻ ഭവാന്മാർക്കണപ്പു ഹർഷം. 38

"വൃഥാ പറഞ്ഞെന്തിനു നീട്ടിടുന്നു?
ഭവാൻെറ മുമ്പുള്ള നൃപാലവീരർ
പരാക്രമംകൊണ്ടു പകുത്തു വാങ്ങീ-
വലാരിസിംഹാസനമർദ്ധംപോലും. 39

"ദിനേശവംശാങ്കുരമേ, പിതാക്കൾ
നടന്ന നൽപ്പാതയെ വിട്ടിടാതെ
ഭവാൻ ചരിച്ചീടണ, മെന്നുമേതും
തളർച്ച പററാതെ കഴിച്ചുകൂട്ടാൻ. 40

"മദം മുഴുത്തങ്ങു പുളച്ചു യാതു-
പ്രധാനർ വന്നീയുടജങ്ങളെല്ലാം
തകർത്തു ഹാ! ഞങ്ങളെ വെന്നിടുന്നു;
തുണയ്ക്കു നീയെന്നിയെയില്ലൊരാളും. 41

"ഭവൽക്കുലത്ത്യാദൃശമാം വിധത്തി-
ലുദാരതാശാലികൾ തന്നെയല്ലോ;
അവർക്കുഴും പൂമടിയിൽക്കിടന്നി-
ങ്ങുറങ്ങുന്നു ഭയപ്പെടാതെ." 42

വശിപ്രവീരന്റെ വചസ്സിവണ്ണം
ശ്രവിച്ചു കൗതുകമോടുകൂടി
അമന്ദമാനന്ദമിയന്നു രാമൻ;
മുനിക്ഷമാപാലനു ബോധ്യമാക്കി. 43

കുലീനനാമാ വിനയാന്വിതൻ, തൻ-
ഗുരുത്തമാനുജ്ഞ ലഭിച്ചു നേരം
വനാന്തരം സർവ്വവുമൊന്നു കാണ്മാൻ
നിനച്ചു വില്ലാളിവരൻ നടന്നാൻ. 44

ഒഴുക്ക നിമ്നത്തിനെ, യംബുദാളി-
യുയർന്ന വൻകാററിനെ യബ്ധിരാശി
തെളിഞ്ഞ ധർമ്മത്തെയുമെന്നപോലെ-
യനുവ്രജിച്ചാരവനേ മുനീന്ദ്രർ. 45

മദിച്ചു വൻപോത്തുകൾ കൊമ്പുകൊണ്ടു
തകർത്ത തണ്ടാരൊരു പൂക്കൾ ചിന്നി;
ഖഗങ്ങൾ മിഴലാതമരും ഖരങ്ങൾ
കലർന്നിടും പൊയ്കകൾ കണ്ടു രാമൻ. 46

സുമഞ്ജരിക്കൊങ്കകളെക്കുലുക്കി,-
പ്പികസ്വനത്താൽ ച്ചുട്ടുവാക്ക ചൊല്ലി,
ഇളംതളിർക്കൈവിരൽ മന്ദമന്ദം
നനുത്ത പൂന്തെന്നലിനാലിളക്കി, 47

വിടർന്ന പൂവാൽ സ്മിതകാന്തിയേന്തി,
മദിച്ചു വണ്ടാലണിവേണി കാട്ടി,
വരുന്നതായ് സീത,യറിഞ്ഞു, മുന്നേ
തളംമ്പ്രിപത്മമയി നൊന്തിടാസ്സാൻ, 48

വിരിഞ്ഞ വെൺപൂക്കൾ വിരിച്ച വീഥി
വിലാസമായ് തീർത്ത ലതാളിയിങ്കൽ
പരം നിസ്സ്പൃഹാത്മസമീക്ഷണത്തി-
ലുദിച്ചതായുള്ളൊരു ഭാവമെന്ത്; 49

(വിശേഷകം 47-49)

ഒട്ടത്തടുത്തങ്ങൊട്ടു നിന്നു തമ്മിൽ-
പ്പെട്ടുന്ന സൌഹാർദ്ദരസം പുലർത്തി,
വിദ്രാവസുസ്നേഹവിധായകാകം
വിരോചനേന്ദുക്കളിൽ വൈരമാളി, 50

ഒരേ സരസ്സിങ്കൽ മുളച്ച തണ്ടാ-
രിനത്തെയും നൽക്കുമുദങ്ങളെയും
ഗഭീരമായ് മഞ്ജുളമായുറച്ചു
നിലയ്ക്കു നിന്നങ്ങനെ നോക്കി നോക്കി; 51

(യുഗ്മകം 50—51)

തിരപ്പുറപ്പിൽക്കളിയാടിയാടി,
മണം പെറുംപൂക്കളിലേറിയേറി,
വിലാസിയായങ്ങൊട്ടു മന്ദമന്ദം,
വരുന്ന വാർതെന്നലിൽ മുങ്ങി മുങ്ങി; 52

ശിലോച്ചയത്തിൽ ബർഹപക്ഷപാതം
കലർന്നണഞ്ഞുന്മദരൊട്ടുകൂടി,
നിലാവണിപ്പൂഞ്ചിറയെക്കനക്കെ
പരത്തി വൻപീലികൾ നല്ലവണ്ണം, 53

മനസ്സുകൊണ്ടുല്ലസമോടു്, ചുഴററി-
പ്പദങ്ങൾ വെയ്ക്കുന്നതിൽ നിഷ്ഠ കാട്ടി,
മനോജ്ഞമായീടിന നീലകണ്ഠ-
വിനോദനൃത്തങ്ങളിലുല്ലസിക്കെ; 54

(യുഗ്മകം 53—54)

അനൂനമാം കാഴ്ചകളേവമോരോ-
ന്നതത്തിലീക്ഷിച്ചതിഹൃഷ്ടനായി
നടക്കവേ, തെല്ലകലത്തിലായി-
ട്ടൊരാശ്രമം കണ്ടിതു ധന്യശീലൻ.

(കുളകം 47—55)

മരങ്ങൾ പൊന്നാണിഹ; പല്ലവങ്ങ-
ളശേഷവും ചെമ്പവിഴങ്ങൾ തന്നെ;
സുമങ്ങളോ മുത്തുകൾ; തെഴുന്ന
ഫലങ്ങൾ മാണിക്യവുമാണു നൂനം. 56

പടർന്നു തൂങ്ങും ചെറുവല്ലിയൂഞ്ഞാൽ
കരേറി രാഗക്രമഭംഗിയോടെ
വനത്തിലെദ്ദേവതമാർകളൊത്തു
മനോഹരപ്പാട്ടുകൾ പാടിടുന്നു. 57

ദിവത്തിലെഗ്ഗായകചാരണാളി-
ഗണങ്ങളെല്ലാം സമയത്തെ നോക്കി
സകാന്തമാരൊത്തു വിനീതരായി-
ത്തപോധനന്മാരെ നമിച്ചിടുന്നു. 58

സ്വകീയസമ്പത്തുകൾകൊണ്ടു തന്റെ-
ക്കിയന്നതാം വൈഭവമെന്തു കാട്ടി,
തെളിഞ്ഞു നിന്നീടുമുഷസ്സിനൊത്തു
കളിച്ചിടുന്നു മലരമ്പനേററം. 59

ഉരുകി വീണീടിന വെള്ളിയെപ്പോൽ-
ത്തെളിഞ്ഞു, പാലിൻതരി ചേർന്ന വെള്ളം
നിറഞ്ഞു, ഹംസാദികൾ മേവിടുന്ന
സരസ്സതൊന്നു ലസിച്ചിടുന്നു. 60

നികൃഷ്ടസംസാരസുഖങ്ങളെല്ലാം
വെടിഞ്ഞു, കാരുണ്യ വിചാരമെന്യേ,
പ്രകൃഷ്ടരാം താപസർ വൻതപസ്സു
നികുഞ്ജമധ്യത്തിലിരുന്നു ചെയ്വൂ!! 61

മഹൌഷധിപ്പൊൻകതിർകൊണ്ടകററി-
ക്കളഞ്ഞതായോരിരുൾ, രാത്രിപോലും
ഒടുക്കമില്ലാത്ത സമസ്തലോകം
വിഴുങ്ങിനിന്നീടുകിലും ഭയത്താൽ. 62

അശേഷലോകോത്തരമാകുമോരാ
വനത്തിലൈശ്വര്യമറിഞ്ഞമൂലം
വിയത്തിലേക്കൂറുവതിന്നു തെല്ലും
നിനപ്പതേയില്ല നിലിമ്പരാരും!! 63

അലങ്കൃതിക്കൊത്തതിവിശിഷ്ടമായി,-
സ്സുഖം തപോരാശികളീടുമൊന്നായ്,
സുരർക്കുമപ്പൊന്മലരിന്മണത്തി-
ന്നസഹ്യമാം തോൽവിയണപ്പതായി, 64

ക്വണന്മണിനൂപുരകിങ്കിണീക-
സ്വനാഢ്യമായ് ചെങ്കഴൽ വെച്ചിടുമ്പോൾ,
സമൂർച്ഛനാതാനകമാ, യശേഷ-
ശ്രുതിപ്രമാപാദിതരമ്യമായി, 71

ചെവിക്കു പീയൂഷസമാനമായ
സുവർണ്ണഗാനസ്വനമന്നു നേരം
തെല്ലുസഭാചാരിയിലെ നിഗൂഢ-
ഗൃഹത്തിൽ നിന്നങ്ങനെ കേട്ടിരുന്നു. (കുളകം) 72

മനസ്സുകൊണ്ടും സുരവൈരിമാർ ചെ-
ന്നിടാത്തൊരപ്പൂതതപോവനത്തിൽ,
മരാളനെക്കണ്ടു രഘൂദ്വഹൻ തൽ-
ച്ചരിത്രമോതുന്നതിനിട്ടു ചോദ്യം. 73

പരിപ്പുഴും ധാർമ്മികനായിടുന്നോ-
രവൻ; മഹാവിസ്മയഹർഷമോടെ
പെരുത്ത ജിജ്ഞാസകലർന്ന രാമൻ
കഥിക്കവേ തച്ചരിതം പറഞ്ഞാൻ:— 74

"ശമം ശരീരത്തൊടു ചേർന്നപോലെ
സ്വമാം മഹത്വത്തെ വെളിപ്പെടുത്തി,
കഠോരമായുള്ള തപസ്സു ചെയ്തു
വസിച്ചു മുന്നം മുനി മാണ്ഡകർണ്ണി. 75

"അവൻ നിജാവസ്ഥ ഹരിക്കുമെന്നു
ഭയത്തൊടിന്ദ്രൻ നിയമം മുടക്കാൻ
പറഞ്ഞയച്ചാൻ ചടുലാക്ഷിമാരാ-
യൊരഞ്ചു ദിവ്യാംഗവധൂടിമാരെ. 76

"ശിരസ്സിനാൽത്തൂമലർപോലെ, ഞാനാ-
ശചീശന്റെയക്കല്പനയേററു വാങ്ങി,
വിലാസിനീമൌലിക,ളിന്ദ്രിയങ്ങ-
ളടക്കി വാഴും മുനിയോടടുത്താർ. 77

"കളിക്കളിർപ്പൂഞ്ചിരി, കൺവിലാസം,
അഴിയപാശങ്ങളിലുള്ള വാസം,
മദം പുലർത്തുന്നൊരുഗാന—മേവം
ഇടഞ്ഞിനാരാ മുനിയെ മയക്കാൻ. 78

"വയസ്സനാമാ യമി വെള്ളെഴുത്തു
കലർന്നതാം തൻമിഴി മന്ദമന്ദം
തുറന്നു പാരം വികസിച്ചൊരുള്ളാൽ
തെളിഞ്ഞു കണ്ടാൻ ചപലാംഗനാരെ. 79

"തനിക്കെഴും സ്ഥാനവിനാശശങ്കാ-
കലതാപമോടിന്ദ്രനയച്ചിതെന്നായ്
സ്വബുദ്ധിദൃഷ്ടിപ്രഭകൊണ്ടറിഞ്ഞാ-
നവൻ പരേശപ്രിയനാരിമാരെ. 80

"സുരേന്ദ്രനിർദ്ദേശമൊടാത്തചിത്തം
കവർന്നിടാൻ വന്നൊരു വാമമാരിൽ
ഒരേ നിലയ്ക്കൊക്കെയുമുററു കാണ-
നവന്നു തെല്ലും പക തോന്നിയില്ല. 81

"തിരിച്ചു പോകാതിവരീ സ്ഥലം വി;-
ട്ടിരിക്കണം മേലിവിടത്തിലെന്നും;
അതിന്നു വേണ്ടുന്നതു ചെയ്യുവൻ ഞാ"-
നിതാണവന്നുള്ളിലുദിച്ചതപ്പോൾ. 82

"പറഞ്ഞു, 'ഞാൻ നിങ്ങളെയെപ്പൊഴോ—
ന്നതെപ്പൊഴേ വന്നു രമിച്ചുകൊൾവിൻ;
'രസം' വളൎത്തുന്നതിനായ് ക്രമത്തി—
ലൊരോ ജനം പാട്ടുകൾ പാടിടേണം'. 83

തനിക്കുതാൻ നായകനാം മുനീന്ദ്ര—
നവൎവിവൎണ്ണം സമയത്തെ നൽകി
സ്വാരകതിയാൽ ദിവ്യവനങ്ങൾ മുഴും
സുവാപിയെത്തീൎത്തു നവീനമായി. 84

അതിൻ നടുക്കായ് മണിവേദിയാലെ
രചിച്ചു നീലാദ്രിസമാനം പിന്നെ,
മൃദംഗവീണാദിവിചിത്രവാദ്യ—
വിശിഷ്ടമായേറെ വിലാസമായി. 85

"സൂക്ഷ്മമെന്നും ലഭിയാത്തതാക—
മതിങ്കലായെവരാതെയൊന്നുകൂടി,
യഥാൎത്ഥമാം ജ്ഞാനമഹഃ സ്വാതന്ത്ര്യ—
വിലാസമാ യോഗി വെളിപ്പെടുത്തി. 86

"പ്രപഞ്ചസൌഖ്യങ്ങളെയൊക്കെ യോഗാ—
ലവൻ യുവാവായ് സ്വയമൊന്നു തന്നെ.
സുരാംഗനാ വന്ദിതപാദനായി—
ത്തപസ്സു ചെയ്തീടുകയാണു ധന്യൻ. 87

"അതാ വിളങ്ങും മണിമഠമാൎക്കും
കരേറുവാനാകതൊത്തതല്ലോ;
സമീപമുള്ളാ വനാലുവിൽവെച്ചി—
ജ്ജനം മഹൎഷീശ്വരനെ സ്തുതിപ്പൂ. 88

“അടുത്തിതാ കാണുക പേശ്ശേ, മുനീന്ദ്ര-
ഗൃഹപ്രഭാവത്തൊടു കാണ്മതില്ലേ?
അതിങ്കൽ പോയും മുനിയെ നമിച്ചു-
ഭവാനണഞ്ഞാലുമനല്പപുണ്യം” 89

അവന്റെ വാക്കാലുടജേശനിൽ, തൻ-
മനസ്സിലുണ്ടായൊരു ഭക്തിമൂലം,
നമിച്ചു സാഷ്ടാംഗമുടൻ ഗുണങ്ങൾ-
ക്കൊരൊററയാമാകരമായ രാമൻ. 90

വിലപ്പെടും വസ്തുഗണങ്ങൾ ചിന്നി-
ക്കിടക്കുമാ രമ്യതലത്തിൽ മേന്മേൽ
രസിച്ചിട്ടും ദൃഷ്ടിചലാ നിമേഷ-
വിലാസവും രാമനു താപമേകി. 91

അനർഘപുണ്യം തിങ്ങുന്നൊരോരോ
മുനീന്ദ്രഗേഹങ്ങളിലായി വന്നും
വസിച്ചു നാളേറെ കഴിച്ചു വീണ്ടും
സുതീക്ഷ്ണനെത്തന്നെ സമാശ്രയിച്ചാൻ. 92

അവന്റെ വാത്സല്യരസത്തിൽ മുങ്ങി-
ക്കുളിച്ചു രാമൻ പരിതുഷ്ടനായി,
സ്വതാതനൊത്താത്മഗൃഹത്തിൽ വാണു-
ള്ളതിന്റെ മട്ടൊന്നു നിനച്ചുപോയി. 93

സ്വൈരം സ്വകൃത്യവഴിയിൽ പിഴ പററിടാതെ-
യാരാധ്യനായ് മുനികുമാരജനത്തിനാലേ,
ആരാലഗസ്ത്യസഹജാശ്രമത്തെ വഹിച്ചു പത്താ-
ണ്ടാ രാമനാ വനതലത്തിൽ വസിച്ചു മോദം. 94

രണ്ടാം സർഗ്ഗം കഴിഞ്ഞു.

# മൂന്നാം സർഗ്ഗം.

അനന്തരം കറ കലരാത്ത ചിത്തമോ-
ടമർന്നിടും മുനിജനമൊത്തു സഖ്യമായ്
വസിക്കുമാ രഘുപതി ലോകവിശ്രുതനാ-
മഗസ്ത്യനെ മനസി നിനച്ചു കാണുവാൻ. 1

സഖിതാരനാമവനടനാത്മവാഞ്ഛയിൽ-
ജ്ജ്വലത്തിടും കുതുകമിയന്ന ഏട്ടനായ്
വരേണ്യനാം മുനിയുടെയാജ്ഞ വാങ്ങുവാൻ
ത്വരിച്ചു തൽ സവിധമണഞ്ഞു സാദരം. 2

പറഞ്ഞു, "ഞാൻ ചിരമിവിടെ പാർത്തു നിങ്ങൾതൻ-
നിരർഗ്ഗളസൽക്രിയകളുമേറ്റു സൌഖ്യമായ്;
പരം, പുകൾക്കൊപ്പമില പെട്ടന്ന വിന്ധ്യഭൂ-
ധരാരിയിൽസ്സപദി പതിഞ്ഞിതെൻമനം." 3

അടുത്തൊരാ വിരഹമിവണ്ണമോതവേ
നടുക്കമോടൊരു പക പൂണ്ടു മാമുനി;
ചൊടിപ്പിനോടലിവുമറിഞ്ഞിരിപ്പൊരാ
മിടുക്കരും സുജനവിയോഗമേല്ക്കുമോ? 4

അരാതികൾക്കറുതിയണപ്പവന്റയാ-
വരോദ്യമം ക്ഷണമവമത്തനന്തരം
തെല്ലസൽച്ചെറുചിരിപൂണ്ട വക്ത്രമോ-
ടുരച്ചിതാ സഖിഹൃദയൻ പ്രശാന്തമായ്:— 5

"നിനക്കെഴും മതമൊട്ടു ചേർന്നിടുന്നു; നിൻ-
പ്രിയത്തിനേ മമ പരമാസ്ഥയോർക്കണം;
മഹർഷിമാർക്കിതൊരു ധൈര്യമിന്നു നീ
ഹരിപ്പതേ പെരിയ വിഷാദമായിനി. 6

"ജഗത്തിൽ മറെറാരുവനുമായിടാത്തതാം
പ്രവൃത്തിയാൽ നിശിചരരെത്തുരത്തി നീ
തപോവനം ഗതഭയമായ് സ്വതന്ത്ര്യമായ്
വിളക്കി നല്ലിടമതൊടൊത്തിതവരെ. 7

"കുമാര! തേ കുശലമുദിച്ചിടട്ടെ! നിൻ-
മനോരഥപ്പടിയിനി യാത്രയായിടാം;
തദാശ്രമസ്ഥലിയിലെളുപ്പമെത്തുവാൻ
ഉദാര നേർവഴികളെയോതി ഞാൻ വിടാം. 8

"മനം തെളി,ഞ്ഞുടനിവിടുന്നു നീ തിരി-
ച്ചനന്തരം കരുതുക ദക്ഷിണാശയെ;
നിസർഗ്ഗമായ് മധുകരം പൊതുത്ത തിങ്ങുമ-
പ്പഥങ്ങൾ വന്നൊരുവനമൊരുപാദമേ. 9

"ചവുട്ടി, മെത്തവ ഞാററ തള്ളിടേണ്ടതാം
സ്ഥലങ്ങളുണ്ടരികെയൊരു തികത്തുല്യമായ്;
അതിങ്കലെപ്പഥികൾ, തരക്ഷുകിന്നര-
പ്രധാനരാം കപികളുമാണു പാർക്കുകിൽ. 10

"അതൊക്കെ നീയൊരുവിധമങ്ങു പിന്നിടും-
ക്ഷണത്തിൽ നല്ലൊരു കുളിർപൊയ്ക കണ്ടിടാം;
തടിയമാം പുളിനലതാലയത്തിൽ വാ-
ണകററണം ശ്രമമയി, കാന്തയൊത്തു നീ 11

"കലിപ്പതാമരുവികൾ, ധാതുജാലമ-
ങ്ങിതൊക്കെയും വിലസിന ഗന്ധകാളിയിൽ
മദാംബുനിർഝ്ഝരമൊടലങ്കരിച്ച ചിൺ-
പതികളെഴും കരിയുടെ കേളി കണ്ടിടാം. 12

"കടന്നു നീയവിടെയുമൊട്ടു പോകിലു-
ണ്ടൊഴുക്കെഴുന്നൊരു പുഴയാഴമുററതായ്";
അതിന്നു തൻ കരകളിലുള്ളമാമര-
ക്കുടർപ്പുതാന്നതകിന്ന പാദമോർക്കണം. 13

"അതേ വഴിക്കതിനെയതിക്രമിച്ചു നൽ-
പ്പുഴങ്ങളാൽ പരിചയാതമേട്ടടങ്ങി നീ
അടുത്തു വൻശിലകൾ കലന്ന ഭീമമായ്
ലസിച്ചിടും ഗിരിയുടെ കീഴെയെത്തണം. 14

"സുമേരുവിൻ കൊടുമുടിയോടു തുല്യമാ-
മതിന്റെ വൻമുടിയിലിരുന്നു നോക്കുകിൽ,
സമുദ്ര, ഭൂ,ഗിരി, ദിശയോടുമത്രയും
തെളിഞ്ഞിടും കരതലപ്പടിക്കു തേ. 15

"സുരമ്യമാമവിടെയിരുന്നു താമസം
വരുത്തിടാതുടനെയിറങ്ങിടുന്ന നീ
മയിൽക്കുലം നടമിടുമാ മലയ്ക്കു കിഴം-
ല്പ്പുറപ്പിനാൽ സഫലത കണ്ണിനാർന്നിടും. 16

"വിടർന്നതാമലർനിരയൊത്ത കൊന്നയാൽ-
ച്ചമഞ്ഞുപൊന്നണിയു, വിശേഷശോഭമായ്
വളർന്ന പച്ചിലമരമുണ്ടു പീതമാം
ദുകൂലമാർന്നൊരു മുകിൽവർണ്ണമേനിപോൽ. 17

"തൃണങ്ങൾതൻ കട പിഴുതേറി മാറിനീ-
രൊലിപ്പതാമൊരു ചെറുതോടു മുന്നിലായ്
അഗാധമാമൊരു ഹ്രദമിങ്കൽ വീഴ്ന്നു-
ണ്ടതേ, വഴിപ്പിശകു വരൊല്ല തത്ര തേ. 18

"കുറഞ്ഞൊരവർ മരനിര, നല്ല പുൽവിരി-
പ്പെഴുന്നൊരാ വഴിയെ നടന്നു മന്ദമായ്
ചരൽപ്പുറം കയറി വളർന്ന കാൽക്കുഴ-
പ്പകറ്റുമീ മിഥിലനൃപാലനന്ദിനി. 19

"അനന്തരം വലതുവശം പിടിച്ചു നീ
നടക്കിലുണ്ടൊരു ജലപാതമുറ്റമായ്;
ഉപലപ്പേർതൻ കൊടിയ വൈരത്തൊടൊത്തു ചേ-
ർന്നതിൻ്റെയാ ധ്വനി പെരുകുന്നു സാന്ദ്രമായ്. 20

"മറപ്പതും പിറകിൽ; നടക്കിൽ മഞ്ജരീ-
നതങ്ങളായ് ചമരികളാളുമാലപോൽ
വിളങ്ങിടും പലപല മാമരങ്ങളും ചേ-
ർന്നിരുണ്ടതാം കദളിവനത്തിലെത്തിടാം. 21

"സുധയ്ക്കുമേൽ മധുരിമയേറ്റമാർന്നിടും
പഴങ്ങളാൽ ശ്രമമകലത്തൊഴിച്ചു നീ
നടന്നുകൊൾ, കവിടെ മുറിച്ചു ബന്ധമായ്
സമിൽക്കുശാദികൾ വിലസുന്നു കണ്ടിടാം, 22

"പറഞ്ഞിടാൻ പണിയിനി, നോക്കിനോക്കി നീ
നടക്കിലാ മുനിയുടെ ഗേഹമെത്തിടാം;
പുകഴ്ന്നൊരസ്സഹജനിലുള്ള കൂറിനാൽ
ശമിക്കെഴും നിലയൊട്ടു തെല്ലുകന്നു ഞാൻ. 23

"ശമത്തിനുള്ളൊരു നിലമാകുമത്തപോ-
ധനൻ്റെ വൻമഹിമകളോതിടാവതോ?
ഒരിക്കൽ മുത്തരിശമുരത്ത ഹേതുവാ-
ലവന്നഹോ! ജലധികളാചമത്തിനായ്. 24

"ജഗദ്ദ്രുഹം കരുതി നൃപാലരാശിയാം
ജനങ്ങൾ ചെന്നരികി, ലപേക്ഷ ചെയ്യവേ,
ധരിത്രിതന്നരിയൊരു കല്പനയ്ക്കു കീ-
ഴമർന്നവൻ ഗിരിയുടെ ഗർവ്വമത്തിനാൽ. 25

"പെരുത്തൊരാ നിലയിൽ വളർന്ന ലക്ഷ്മിയാൽ
മദാന്ധനാം നഹുഷനൃപാലവീരനെ
വലാരിസൽപദവിയിൽനിന്നു തള്ളിയാ-
വശിക്കെഴും കുടിലചലൽഭ്രുവൊന്നു താൻ. 26

"പചിച്ചു തൻ വയറിലൊരുത്തനെ, ദ്വിജ-
പ്രമാഥിയായ് പുകൾപെട്ടമില്വലാഖ്യനെ
ജ്വലിച്ചു തീയെതിർമിഴികൊണ്ടു പക്തിപോൽ
പിതൃക്രിയാവിധിയിലെരിച്ചതാരവൻ? 27

"അനല്പമാം തപമൊടു സിദ്ധി പൂണ്ടൊരാ
വരേണ്യനാം മുനിയുടെ പർണ്ണശാലയിൽ,
അണഞ്ഞു സംസൃതിയുടെ ബന്ധമേ വെടി-
ഞ്ഞനല്പമാം ജനിഫലമാർന്നിടും ജനം. 28

"തദാശ്രമസ്ഥലികയിലുള്ള ദേവതാ-
മരങ്ങൾ കണ്ടഥ യമിതന്നടുത്തുപോയ്
അവന്റെയാ വചനമുറയ്ക്കുറപ്പിൽ നീ
നടക്ക മേൽ ശ്രുതതരമാം വനാശ്രയം." 29

മനസ്വിയാം രഘുപതി സാരമാം വച-
സ്സറിഞ്ഞുറച്ചുന്നമതി വാങ്ങി വേഗമായ്
യതീന്ദ്രർതന്നനുഗമനത്തൊടൊത്തു തൽ-
സ്ഥലം വെടിഞ്ഞിടുവതിനായിറങ്ങിനാൻ. 30

വിചിത്രമാം പല പല ദേശവും, പരം
വിടർന്ന നീരലർനിര ചേർന്ന പൊയ്കയും
കളിച്ചിടും പറവകൾതൻ നിനാദവും
ഗമിക്കുമാറുപവനിയിലറിയുൾസ്സുഖം. 31

ലതാഗൃഹസ്ഥലിയിലിരുന്നു ദേവതാ-
വതംസമങ്ങനഗതമാം ലയത്തൊടെ
പ്രശസ്തമാമളിതൊലികൊണ്ടു ഗീതമ-
ന്നതിപ്പതാ രഘുപതി കേട്ടുഹൃഷ്ടനായ്. 32

ഗജങ്ങൾ വൻവിടപമൊടിച്ചു ചാരൊലി-
ച്ചുതിർപ്പതാം മദനിരയങ്ങു കാൺകവേ,
പരശുധരാത്മകതതിയറുത്തു നാ-
ക്ഷിതീശനെസ്സുപഥി നിനച്ചു രാഘവൻ. 33

അടുക്കവേ പരിചയമില്ലയെങ്കിലും
ഭയന്നതില്ലവരിലൊരാളുമാരുമേ;
വിശേഷജ്ഞാനയനവിലാസവീക്ഷയാൽ
വിലജ്ജരായവകളൊളിച്ചു കണ്ടിനാർ. 34

തളച്ചു തിർപ്പതിനരകുന്ന മാമര-
ച്ചുവട്ടിലെത്തണലിലിരുന്നിടയ്ക്കിടെ
രസിച്ചു നല്ലനിലനിൽ, മന്ദമായ് ഗമി-
പ്പവനു തൻമിഴിയിലണഞ്ഞിതാശ്രമം. 35

മനോജ്ഞമാമൊരു ശിലമേലിരുന്നു വി-
ശ്രമിച്ചു,തിന്നതളി വിശുദ്ധി വേണപോൽ
അണഞ്ഞു ചെന്തളിരടിയാർന്ന രാമനാ-
സ്സഗസ്സിലും രവി ചമതാദിയിങ്കലും. 36

സമച്ഛന്നസ്സലർ മുനികൾക്കു നൽകിടും-
സദസ്സിലാണൊരുപടി മുങ്ങി രാഘവൻ
ദിനാന്തസൽക്രിയകൾ കഴിച്ചു മൈഥിലീ-
കനിഷ്ഠയൊത്തകമതിലാന്നു സൌമ്യത. 37

വധൂകചപ്രകൃതി കലന്ന കോകനം-
കലങ്ങൾ തന്നിണയൊടകന്നു കേഴവേ
ഉരമോഘമാം ബലമെഴുമാ നൃപന്റെയു-
ള്ളലിച്ചിലിന്നൊരു ഫലമില്ല്യാതെയായ്. 38

കരിക്കു നേ,രെതിരിവു, മണ്ണു പിടിയാൽ-
ച്ചുമച്ചുതാം കടയുടെ മട്ടു വാനിലും,
ലസിച്ച സമൃഗമദലഗ്നതുല്യമായ്
വപുസ്സിലും പരമിതൾ കണ്ടു രാഘവൻ. 39

ഗുണങ്ങൾതൻ വിളനിലമായ് സുമംഗല-
സ്വഭാവനായുലകിനു ഭവ്യമേളവായ്
വിളങ്ങുവോൻ നിജനിയമങ്ങൾ തീർത്തു പി-
ന്നുഷാമമാമുടജമണഞ്ഞിത ക്രമം. 40

ജഗത്തിലുള്ളഴിമതിനൊക്കെ നിക്ഷമാ-
സ്സുരോപമപ്പുകൾ കലരും നൃപാലകൻ
മഹർഷിതന്നരികിലടുക്കുവോളവും
പ്രസന്നമായ് മനമവനന്നു മേൽക്കുമേൽ.] 41

ജനാധർതൻ പെരിമയെഴുന്ന ബന്ധുവാ-
മിരോല്ലസൽപ്രതിമനവൻ വിനീതനായ്
ഗുണങ്ങളുംതികയുമുദാരസത്സഭാ-
ങ്കണത്തിലാ നിജപടമുന്നിനാൻ ദ്രുതം. 42

വിളക്കിനൊട്ടരികിലിരുന്നു യുക്തിയായ്
പരസ്പരം പലവിധശാസ്ത്രവാദവും
നടത്തി വന്നൊരുമ്പോരുഗ്രമാക്രമമായതി-
പ്രകൃഷ്ടർ കണ്ടുടനെതിരേറ്റു രാമനെ. 43

സമീപമാർന്നതളിന രാക്ഷസാരിയെ
പ്രസിദ്ധനാം മുനിയുടെ ശിഷ്യർ കാണവേ,
അകത്തു ചെന്നുടനറിയിച്ചു യോഗമാ-
ലിനിപ്പോരക്കൗശലതനുജനാഗതനെ. 44

മനോരഥം സഫലതയിങ്കലാക്കമാ-
മഹസ്സൊപ്പവനെ മുനി കണ്ണിനാൽ
സമാധി വിട്ടുടനുണർന്നൊഴിക്കയായ്
നിജാസനം നിരുപമമായ തുഷ്ടിയാൽ. 45

അനങ്ങാതൻ ചെറിയൊരു ചിഹ്നമാം സ്മിതം
പൊഴിച്ചുണർത്തിയൊരു മുനിശിഷ്യനൊത്തവൻ
സമാനായതനുജനോടൊത്തു ശൂരർതൻ-
പദാംബുജങ്ങളിരിൽ നമിച്ചു നല്ലപോൽ. 46

അടുക്കലായ് വാഴയിരുത്തി, പൃച്ഛ ചെ-
യ്തനാമയം, മുനിയതളിസ്സമംഗളം;
നിശാകരനെതിരൊളി പൂണ്ട താടി, തൻ-
കരത്തിനാൽത്തടവിയിരുന്നുമോതിനാൻ:— 47

"കുലത്തിനില്ലിനിയൊരു തണ്ണുവൊന്നു മീ
കലർന്ന നിർജ്ജനകര ഭാഗ്യമേകി നീ;
കലമ്പിടും കൊടിയ മഹാഗ്നിപീഡയിൽ
ശലാച്ചയത്തിന ഘനധാരയെന്നപോൽ. 48

മനീഷിയാം മുനിയുടെയീദൃശങ്ങളാം
വചസ്സു കേട്ടരിയൊരു ചിത്സുഖത്തൊടെ
ഉദസ്യുകൾക്കിടവു പെടാതെ തിങ്ങൾ മൂ-
ന്നിരുന്നു സജ്ജനസഹവാസലോലുപൻ. 55

കഴിഞ്ഞതും ഭവിപ്പതുമുള്ളതും ശരി-
ക്കറിഞ്ഞൊരാ മുനിയൊരുനാളനന്തരം
വരിഷ്ഠനാമവനൊടു കേളിച്ചുംബനാ-
ത്തൊരീവിധം ചില വചനങ്ങളോതിനാൻ:— 56

“എനിക്കു,നീയിവിടെ വസിപ്പതേ പരം
മനസ്സിനുള്ളൊരു സുഖമേറ്റു; വെങ്കിലും,
കുറച്ചുതാനിനിയവശിഷ്ടമായൊരി
നിവാസമോർത്തിഹ ചിലതോതിടുന്നു ഞാൻ. 57

“തിരിച്ചു ദക്ഷിണദിശ നോക്കി സഖ്യമായ്
ചരിച്ചുകൊൾക; കവിടെ മധൂകമുഖരമായ്
തളിർത്ത തൻ തണലിലുറങ്ങിടുന്ന മാ-
നിനത്തൊടൊത്തൊരു വടമുണ്ടു കണ്ടിടാം. 58

“വെടിഞ്ഞു നീയവിടമുദാത്ത, പോകിലു-
ണ്ടൊരല്പമാമചല,മതും കടന്നവൻ
ഗമിക്ക പഞ്ചവടിയെന്ന പുണ്യഭൂ-
പഥത്തി, ലില്ലതിനെതിരാരൊരാളെയും. 59

“ശാന്തിലയായ് ചെറിയൊരു പർണ്ണശാല തീ-
ർത്തഭീഷ്ടമാംപടി, സുരനാഥനെന്നപോൽ,
വസിക്കവേ ശർമ്മദമാർന്ന ഗൗതമീ-
സരിത്സമീരണനയി! നിന്നെ വീശിടും. 60

“കഞ്ജാദ്രിതൻ കൊടുമുടിയിങ്കൽനിന്നു വീഴ്”-
ചൊരുസ്സരിത്തിനെ വിരചിച്ചു ഗൗതമൻ;
തടസ്ഥരിൽപ്പുരമേകസം പൂവത്തിലും-
ത്തടത്തിലായവളലമലംകൃതാർത്ഥത. 61

“തരംഗമപ്പുളമലർ ചാർത്തി, വീചിയിൽ-
കളിച്ചെഴും കളതരഹംസമാലയാൽ
വിളങ്ങി, വെൺമണൽനിര പൂണ്ടു, സാഗര-
പ്രയാതയാം നദി തവ ഹർഷമേകിടും. 62

“സുരക്ഷചെയ്തിവരെ, യുറപ്പൊടപ്പിതൃ-
പ്രതിജ്ഞയാ വനമൊട്ടു നേടിടുന്നതിൽ;
മഹാത്ഭുതക്രിയകൾ നടത്തിയിജ്ജനി-
ക്കനന്തമാം ഫലമുളവാക്കി വാഴ്”ക നീ. 63

“പ്രതിജ്ഞതന്നവധിയൊടുങ്ങിടുന്നതാം
കടുത്തൊരാ നിശ കഴിയും പുലർച്ചയിൽ,
അയോധ്യയിൽ ഭ്രാതൃവരൊടു ചെന്നു, ഭാരസാ-
മരാജ്യമൊത്തമരുക സൌഖ്യമായി നീ. 64

“തരുന്ന വാളിവ്യാധികളൊന്നു വൈഷ്ണവ-
പ്രസിദ്ധമാമൊരു ശരപ്രയുക്തിന്നൊൻ;
സുരാരികൾക്കറുതി വരുത്തി, ജൈത്രമാ-
മിതൊന്നുകൊണ്ടുലകിനു നാഥനാം ഹരി. 65

പതിനു നേർ വരമരാജന്റെ കണ്ണിലു-
ള്ളൊരാശയം; സ്തുതിവിധമാജിഭൂമിയിൽ,
ശരങ്ങളർപ്പൂധിയിലും നിറഞ്ഞതാ-
നിരിക്ക; മീയസി വചിസ്സമുജ്ജ്വലിപ്പതാം. 66

മൃഗമാനൊടൊത്തതി സുഖമായ്ക്കളിത്താര-
സ്സരിത്തിലിങ്ങു ജനകജ മുങ്ങി നിത്യവും,
ശിലാമയസ്ഥലിയിൽ നടന്നു വാട്ടമു-
റ്റിടുന്ന കാൽത്തളിരിനിയററിടും രസം. 67

“വഴിക്കു, കേ ളുപകമുയർന്നിടട്ടെ!യീ-
വഴിക്കതാനിനിയുമെട്ടുള്ള കണ്ടിടാം,
വനത്തിലീ നിലയിലിരിപ്പവർക്കു മ-
റെറാരാളുമില്ലറിയുക രാമ, നാഥനായ്.” 68

അഗസ്ത്യപുത്രൻ മൊഴികളുമായുധങ്ങളും
ധരിച്ചുകൊണ്ടഖിലജനേശനാമവൻ,
വനസ്ഥർതൻ കരമിഴിയാമകമ്പടി-
ച്ചടങ്ങുമായ്ഗ്ഗമനസമുൽക്കനായിനാൻ. 69

ജടാകലിയാം ദ്രുമവനങ്ങളും പൊങ്ങവേ
നടന്നു തെല്ലവിടെയൊരററ പാറമേൽ
തടിച്ചുതാമവയവമൊട്ടു മീ വള-
ത്തൊരണ്ഡജം മരുവിനാ കണ്ടു രാഘവൻ. 70

നിശാടനെന്നുടനെ നിനച്ചു കൊല്ലുവാൻ
മുതിർന്നൊരാ രഘുപതിയോടു സത്യമായ്
ജടായു, തൻകുലവുമരുണജത്വവും
പറഞ്ഞിതദ്ദശരഥനോടുള്ള വേഴ്ചയും. 71

“മദഗ്രജൻ പറയുക മൂലമിങ്ങു ഞാൻ
വസിപ്പു; മേ, ലടവിയിൽ നിന്റെ വാഴ്ചയിൽ
സഹായിയാണറിക മഹിഷ്ഠ പന്നഗ-
പ്രമാഥിപോൽ” ഖഗപതി മൌനമുള്ളനായ്. 72

അനുജജപ്രിയമൊഴി കേട്ടു നൃപാ-
ത്മജനാകും പിതൃനിലയെപ്പുകഴ്ത്തിനാൻ;
അനന്തരം രിപുകരിസിംഹമാകുമവ-
നണഞ്ഞു താൻ കയറിയ പുണ്യവാടിയിൽ. 73

കളിപ്പൂണ്ടാം പറവകൾ കാതിനിമ്പമായ്
പൊഴിപ്പതുണ്ടൊരോ ദിശി മഞ്ജുളസ്വനം;
ഒരേടമോ മയിലിനമാടിടുന്നു; മ-
റ്റൊരേടമോ പല മൃഗവൃന്ദ സംഘമായ്. 74

തളിർത്തു പൂത്തിലകൾ നിറന്ന കാടിനാ-
ച്ചിലമ്പെച്ചുവന്ന് കഴിഞ്ഞൊരാനപോൽ,
മഹാലതൻ ചെരുപ്പുകളിൽ മനസ്സിലാ-
ദ്രവത്തിനാൽച്ചിലയിടമേറെ വഴുന്നിതം. 75

ചിലേടമോ, ചപലതചിത്തഴപ്പെഴും
മൃഗങ്ങളാൽച്ചുരമലിനാഭമാണലം,
വിചിത്രമാം വനതല മാർത്ഥമംഗിയാ-
ലവന്റെ കൺകളുകൾ കട്ട പാരമായ്. 76

കരങ്ങൾ നൽച്ചുമതകളേലമാദിയും,
സകീചകപ്രമന്നിനാരതിതിയും,
നിറഞ്ഞൊരാ വിപിനവരാളെ, ജാനകീ-
പതിക്കൊരുൾച്ചുപലതയേകിയാളമായ്. 77

ലതാലയം പലവിധ മാറുമത്തിയോ-
ടിടഞ്ഞു തൽക്കരകളിൽ നീളെയെങ്ങുമേ
വസിക്കയാൽ സുഖമൊടിറങ്ങിടാം പടി-
ക്കെട്ടുള്ള താൻ നരപതി കണ്ടിതാ നദി. 78

സ്ഫുരിച്ചെഴും കതിരവനുള്ള ചെങ്കരം
തരംഗസന്തതികളിലുല്ലസിക്കയാൽ
നിരർഗ്ഗളമാം കനകമനോജ്ഞമാല തൻ-
ചലൽ പ്രഭാമഹിമ കലർന്ന പോലെയും; 79

ശിലോച്ചയസ്തനതടമാർന്ന മഞ്ജുനീർ
കണങ്ങളാൽ കളിയൊളി മുത്തു കാട്ടിമൽ
സമുദ്രസജ്ജലവസനത്തിൽ മുട്ടവേ
ധരിത്രിയാൾക്കൊരു മണിമാലപോലെയും; 80

പയസ്സുപോൽ തെളുതെളെ മിന്നി, യല്ലിയുറം-
കലർന്ന വെൺനളിനമൊടൊത്ത മെന്മയോടെ,
നഭിക്കകത്തിനൊട്ടു സമുല്ലസിപ്പതാം
മരാളമാർത്തിരകളണിഞ്ഞു മിന്നിയും. 81

മഹാളിതന്നളികലെഴും ശിലാമയ-
സ്ഥലങ്ങളിൽ ഗ്രഥിതമിരിത്തടങ്ങളാം,
പെരുത്ത കോൾക്കലവിയിലുൾത്തുടിപ്പൊടേ
കടുത്ത വീർപ്പുടനുടനങ്ങു കാട്ടിയും. 82

സപത്നിമാർ പതിയൊടടുത്തിടുന്ന ക-
ണ്ടുയർന്നതാം കനമൊടൊത്ത രുഷ്ടയായ്,
അഭ്രാദ്രിജാതടിനി തരംഗമാം ഭു-
ജങ്ങളേ വിറയൽ വളർന്നു നീട്ടിയും. 83

മനോജ്ഞമാം മകരാങ്കനാക്ഷിപാതമോ-
ടനന്തമസ്ഫടികജലാശയത്തിലും,
പതിഞ്ഞു പൂമ്പൊടികൾ പരന്നു മിന്നിയും
ലസിച്ചിതാത്തടിനി കവർന്നു തന്മനം (കുളകം). 84

അനന്തരം ചുഴലവുമുററു നോക്കി, യാ-
നാലം പെട്ടം കരയിലൊരേടമാശ്രമം
വിധിപ്പടിക്കതിക്രമമായ് ച്ചമയ്ക്കുവാൻ
രഘൂദ്വഹൻ സഹജനൊടോതി സത്വരം. 85

നിരത്തി നൽശ്ശിലകൾ, കഴച്ചു മണ്ണമി-
ട്ടുടൻ നടപ്പടിയുമളിന്ദജാതവും
വിനമ്രമാംധനസ്വനാഥദിശാശ-
ങ്ങളൊത്തു, ചുററളവു പെടാത്ത രീതിയിൽ; 86

ഉറപ്പെഴും മുളകൾ കഴിച്ചുനാട്ടി, നൽ-
ക്കയറിനാൽ നലമൊടു മേഞ്ഞു, ഭിത്തികൾ
തൃണങ്ങൾ ചേർത്തിതസമായ് പടുത്തുകൊ-
ണ്ടവൻ ക്ഷണാലൊരു പുരവെച്ചു കോവിദൻ(യുഗ്മകം)

വിധിജ്ഞനാമവനഥ വാസ്തുപൂജയും
നടത്തിയിട്ടതിൽ കലരാത്ത ഭക്തിയാൽ
നമിച്ചു തൻ ഗുരുവിനെ, യജ്ഞനിർവ്വഹി-
ച്ചൊരാവിധം തിരുപ്പുളമാക്കി മന്ദമായ്. 88

പിരമ്പിനാൽ പണിതൊരു കട്ടിലിൽ മൃഗാം-
ബരം വിരിച്ചതിലുടജാമിരങ്ങളിൽ
അതിന്നുമേൽ വിതറി ചെളിച്ചു മെത്ത ക-
ണ്ടുളിച്ചിതാ രഘുപനു കൗതുകം പരം. 89

കുളി, ച്ചവൻ സഹജസമാഹൃതങ്ങളാം
ഫലങ്ങളാലരിയ വിശപ്പു തീർത്തുടൻ
സ്വപത്നിതൻ ഹിതമൊടു ചേർന്നതേവിധം
കഴിച്ചുതേ ചില ദിവസങ്ങളങ്ങുതാൻ. 90

തീരത്തിൽത്തിങ്ങിടും വൻശിലകളിലിടറി-
പ്പാഞ്ഞു ചിന്നിത്തെറിക്കും-
നീരിൻ ബിന്ദുക്കളും നീലമണിമണവും
കൈവശത്തിങ്കലാക്കി,
സ്വൈരം മെല്ലെത്തലോടിപ്പുതുസുഖമരുളും-
പൂമണിത്തെന്നലേല്ക്കും-
നേരത്തിക്കല്യനായ് ഭൂമണികലവര-
ന്നന്ന നാകപ്രതീതി. 91

മൂന്നാംസൎഗ്ഗം കഴിഞ്ഞു.

—:o:—




## നാലാംസൎഗ്ഗം.

രാമനന്നു മലരേന്തുവാൻ പരം
പ്രേമമാൎന്ന നിജജീവനാഥയെ
ആനയിച്ചനുജനോടുമൊത്തൊരാ-
രാമമാം വനതലത്തിലെത്തിനാൻ. 1

ഉൾപ്രമോദമലവാടികകളിലാം
വിസ്മയസ്തിമിതലോചനങ്ങളാൽ
ആ വനത്തിലമരുന്ന ദേവിമാർ
വന്നു നിന്നവരെ നോക്കിനാർ ചിരം. 2

അങ്കുരിച്ചു, മുകുളാഭമായ്, വിട-
ർന്നൂനമായ്മധു, ചൊരിഞ്ഞു വണ്ടുകൾ
പൂക്കളിങ്ങനെയനേകമട്ടിലായ്-
ക്കണ്ടുകൺകുളിരൊടങ്ങു ജാനകി. 3

തൻകരത്തിലുതകാളയൎന്നുഴം
പൂക്കൾ ചൂണ്ടി നിജ നാഥനോടുടൻ,
മന്ദമോതിയവ കണ്ടുവാക്കിയ-
സ്സുന്ദരീമണി ചരിച്ചു രമ്യമായ്. 4

പാടിടും പറവതൻസ്വനങ്ങളും,
കൂടിടും മധുമനോജ്ഞഗന്ധവും,
ചേൎന്നൊരാ വിപിനഭൂമി, മൈഥിലീ-
ചിത്തതന്തുരണനോദ്യതാകൎത്രിയായ്. 5

ഏവമുച്ചവെയിൽ മൂത്തിടും വരെ-
യ്ക്കാ വനത്തിൽ വിഹരിച്ചനന്തരം
സാവധാനമവർ കാന്തനൊത്തു സൽ-
ഗ്ഗേഹമിതമണഞ്ഞു കൂടുവാൻ. 6

ഊൎമ്മിമാലകളുയൎന്നു പൊങ്ങി, വെൺ-
പത്മകേസരകഷായിതാംബുവായ്,
മിന്നുമപ്പുഴയെയൊന്നു കണ്ടു പൂ-
ച്ചുണ്ടികാംഗിയവൾ മോദമേന്തിനാൾ 7

രാമനന്നു ദിനമദ്ധ്യകാൎയ്യമാം
കൎമ്മമെയ്യൊട്ടു കഴിച്ചനന്തരം
ആതപോഷ്മളിതയായ കാന്തയൊ-
ത്താശ്രമത്തിനകമാശു പൂകിനാൻ. 8

സ്വാദെഴുന്ന ഫലമൂലമാദിയാൽ-
സ്സാദമൊക്കെയുമകന്ന കാന്തയെ,
അന്തിയോടിന നടുക്കവേ വിളി-
ച്ചന്തികത്തി, ലുരചെയ്തു രാഘവൻ:—

"പൂ, വിടൎന്ന ചെറുചെമ്പകത്തിലും
മാവിലും സുഖമിരുന്നു പക്ഷികൾ
പാടിടുന്നു, മണമേന്തി തെന്നലും
വീയിടുന്നു സമയം മനോഹരം. 10

ചഞ്ചരീകകലമുന്മദത്തൊടേ
സഞ്ചരിപ്പു സരസീരുഹങ്ങളിൽ;
പൊന്നലൎപ്പൂര പരന്നു കാനനം
മിന്നിടുന്നു മേണിയുമിസ്ഥലം. 11

"വില്ലു തന്നരിയതോളിൽ വെച്ചഹം-
ഭാവമോടലൎശരൻ ചരിക്കയായ്;
വീണ തന്നൊലിയൊടൊന്നിടും വിധം
പാടിടുന്നു കുയിൽ പഞ്ചമങ്ങളെ. 12

"വെണ്ണിലാവമൃതമെങ്ങു തൂവിടു-
ന്നുണ്ടു; നവമണമുതിൎപ്പിതാമ്പലും;
താരകാവലിയലങ്കരിക്കയായ്
വാനിലങ്ങവരവൎക്കെഴും സ്ഥലം 13

"രാജഹംസകലമത്ര വാഴ്കയാൽ
മാനസത്തെയുമഹോ! മറന്നുപോയ്;
വീചിയിൽക്കളിയാടിടുന്നു; ചേ-
ന്നുല്ലസിപ്പു മധുമാധവോദയം. 14

"കൌമുദീലഹരി മൂത്തിതാ നിലം-
പൊത്തിടുന്നിതു ചകോരസഞ്ചയം
ഏവമുള്ളൊരു മനോജ്ഞവേളതൻ-
വൈഭവത്തിനു നമിക്ക നാം പ്രിയേ!

"തേർ മറിഞ്ഞു നിപതിച്ചുരുരു, വിൺ-
വീഥി വിട്ടിന്നധഃപതിക്കവേ,
സാരഥിങ്കൽ മുറുകെപ്പിടിച്ചുനാ
നിന്നിടുന്നു; ശ്രുതിമിത്രമേവനം. 16

"അസ്തശൈലശിഖരത്തിൽ വാഴുമി-
ച്ചുത്തമിന്ദിപതി വളർന്ന കാന്തിയാൽ
ദിങ്മുഖങ്ങളിലയേ, വിലാസമായ്
ചാർത്തിടുന്നു കാവററ കുങ്കുമം. 17

"'കാലമെന്നുമൊരുപോലെയല്ല'യെ-
ന്നുള്ളതാം മൊഴി പിഴച്ചു പോകുമോ?
കാണുക, തൻ 'വസു' ജഗത്തിനേകിയും
തൻവിപത്തിലിവനില്ലൊരാൾ തുണ. 18

"രശ്മിയത്രയുമൊടുങ്ങി, യാഴിയിൽ-
ച്ചാടുവാൻ തുനിയുമിദ്ദിവാകരൻ,
ഇപ്പൊഴേററമരുളുന്നു കണ്ണിനു-
ല്ലാസമിക്കനകകാന്തിധാരയാൽ. 19

"പാതിയും മുഴുകിയാഴിയിങ്കലായ്
ത്തീർന്ന ബിംബമിതു കാണുക മൽ പ്രിയേ!
ചെങ്കതിർപ്പുര പടന്നു വാർതനി-
ത്തങ്കസേതുവുളവായി സിന്ധുവിൽ. 20

"കോകിലാളികളെടുത്തു തങ്ങളിൽ
പ്രേമമോടു മുകരാൻ തുടങ്ങവേ,
കോകദമ്പതികൾ വിപ്രയുക്തരായ്;
ദുർദ്ദശാവിധിയെയാരൊഴിച്ചിടാം? 21

"തന്മഹസ്സിനെ വഹിച്ചൊരശനിയെ-
ച്ചക്രവാകഹൃദയാന്തങ്ങളിൽ,
നല്ലുറപ്പൊടു നിറുത്തിയേററവും
പ്രത്യയത്തൊടു മറഞ്ഞു ഭാനുമാൻ. 22

"നോക്കുകങ്ങു; മൃതനായ കാന്തനെ-
ത്തന്നെയോർത്തുതപിച്ചു സന്തതം
സങ്കുചൽക്കമലവക്ത്രയായ്, നി-
ർവ്വേദമാർന്നിതാരക്തസന്ധ്യ താൻ. 2

പർവ്വതങ്ങളുടെ കന്ദരങ്ങളിൽ-
പ്പാർത്തു കൊണ്ടുപകൽ പോയിടും വരെ,
കാലമെത്തിയളചിത്തമസ്സിതാ
മൂടിടുന്നു ഭുവനത്തെയത്രയും. 24

"നാരി പുഷ്പമടിക്കവേ, സ്വയം-
മാരശോഷിതമടക്കലെത്തവേ,
സാന്ധ്യനൃത്തവിധിയാചരിക്കുവാ-
നന്ധകാരി ഉണരുന്ന പോൽ ദ്രുതം! 25

"താമസം ചെറുതുമില്ലടുത്തുപോയ്
രാജസൂതി,യിതു ചൊല്ലിടും വിധം,
കണ്ണിനുത്സവമണച്ചു പാണ്ഡുര-
ശ്രീലമായമരനാഥദിങ്മുഖം. 26

"ചെമ്മണിപ്രഭ വഹിച്ചുകൊണ്ടിതാ
പൂർവ്വസാനുവിലണഞ്ഞിടും ശശി,
നിന്മനോഹരലലാടസീമ്നി യ-
ക്കുങ്കുമം സുമുഖി! പൂശിടുന്നുവോ? 27

"ജ്യോത്സ്നകൊണ്ടുലകലങ്കരിച്ചു,വെൺ-
കൈരവങ്ങളെയുണർത്തി,മന്നിലേ
വൻതപസ്സിനെ മുടിച്ചു ചന്ദ്രനും
തൻകളങ്കമൊഴിവാക്കുവാൻ പണി." 28

ഏവമാത്മരമണീരഹസ്യമാം
ഭാവമോടു പറഞ്ഞതോതി രാഘവൻ
ദേവിയാമജതനൂജയേ നമി-
ച്ചാ വിധിപ്പടി നടത്തി നൈത്യകം. 29

രാമനാത്മനിയമത്തൊടീവിധം
വാഴവേ ഹിമവിഭൂഷണങ്ങളാൽ
തന്റെ വൻപെരുമ കാട്ടി,യബ്ജജാ-
ത്തിന്റെ വൈരി ശിശിരർത്തു ജാതമായ്. 30

വിൺതലത്തിൽ മുഴുവൻ പരന്നതാം
മഞ്ഞിനാൽക്കരബലം വിനഷ്ടമായ്,
തിങ്കളെന്നവിധമേററവും പ്രശാ-
ന്താഭനായ് വിലസിയുഗ്രരശ്മിയും. 31

നൃത്തമാടുമളവുഗ്രമെയ്യിൽ നി-
ന്നെങ്ങുമേ ചിതറി വീണ ഭസ്മമായ്
തോന്നിടുന്ന ഹിമരാശിയാൽഗ്ഗിരം-
ന്മോഹചാരുത വഹിച്ചു വാനിടം. 32

ശൈത്യമൂലമിടറിത്തളർന്നതാം
ശബ്ദമൊത്തരികിലെത്തിനെങ്കിലും,
മഞ്ഞു കാഴ്ചയെ മറച്ചുകൊണ്ടു പാ-
ർത്തില്ല പക്ഷിമിഥുനങ്ങളും തങ്ങളിൽ. 33

പൈ വളൎന്നു, കപി കാട്ടുപോത്തു വൻ-
ദന്തിസിംഹമിവയെ വിഴുങ്ങയാൽ
തൽപിചണ്ഡജഠരത്തിലായവ-
യ്യെപ്പൊഴും കലഹമാണു തങ്ങളിൽ. 40

കാറിനൊത്ത തടി, താപസാസ്ഥിവെൺ-
മാലയിങ്ങനെ കരാളവേഷയായ്
നിന്നു തൻകുലവിനാശദൎശിയാം
കാളരാത്രിയുടെ മാതിരിക്കവൾ. 41

ക്രൂര ശൂൎപ്പണഖ, കാമകോമളാ-
കാരനാം രഘുകുമാരവീരനെ
കണ്ടു മൂന്നുലകു വെന്നിടാനുമ-
ക്കണ്ണു പൂണ്ടൊരു വികാരമെന്തിനാൾ. 42

മന്മഥാന്ധയവൾ, ചെങ്കനൽത്തുറും-
കണ്ണുകൊണ്ടവനെ നോക്കി മെല്ലമേ
തന്മനസ്സൊട്ടു മങ്ങൽ പൂകിനാൾ;
കല്പനാരചിതമല്ലി സൎവ്വവും? 43

ഭീഷണാകൃതി മറച്ചുടിക്ക വൻ-
നക്രസന്തതി നിറഞ്ഞൊരാറു പോൽ,
രാഘവാന്തികതടത്തിലെത്തിനാൾ;
വായസത്തിനുടെ പെണ്ണിനൊപ്പമായ്. 44

ഭ്രൂക്കൾ വെട്ടിയതിരൂക്ഷവക്ത്രയാ-
യന്തികത്തിലവൾ വന്നുനിന്നുടൻ
അംഗജാൎത്തിയെ വിക്കിവിക്കിയ-
ജ്ജാനകീപതിയൊടേവമോതിനാൾ. 45

ആ ഗണികേ മുഴുത്ത കാമനെ?-
ഞ്ഞെന്തു താദൃശവചഃപ്രവൃത്തികൾ?
കാമികൾക്കുടയ ചിത്തമോഹകി-
ല്ലേവമുള്ളൊരു വിഭ്രമമല്ലയും.- 46

“ആരു നിൻ്റെട പിരിച്ചു മാമക-
ത്തോലു ചുററിയ നരകകാന്തയാൽ
ഭ്രഷ്ടനായ് രഹസി വാണ നൈജമാം
ധർമ്മപാതയിൽ നിറപ്പു പാഴ്ച്ചളി? 47

“പാപപാശമകലത്തു തള്ളിയി-
ട്ടൊന്നു പോലഖിലമോർത്തു, വൻതപം
ചെയ്തിടുന്നവർ കടക്കിടുന്നൊരീ-
ക്കാനനമാതെയണവും നിറയ്ക്കുമോ? 48

“എപ്പൊഴും പ്രിയനൊടൊത്തിരുന്നവൾ
ചെയ്തിടുന്ന പരിചര്യയത്രയും
ഏററു, ‘മെയ്യിളകിടാതിരുന്നിടും
പെണ്ണുതന്നെ ‘മുഖ്യവേശ്യ,യായവൾ. 49

“വീട്ടുകാര്യമതിലാസ്ഥസക്തിയും
ക്ഷാന്തിയും കണവനേകിയപ്പൊഴും
ധർമ്മമർത്ഥമിവയിൽ ച്ചൊടിപ്പൊടെ
മേവിടുന്ന വധുതാൻ കുടുംബിനി. 50

“ദേവതോപാസനസമർച്ചനത്തിനായ്
കാവിൽനിന്നു മലരും ഫലങ്ങളും
ആനയിച്ചുയി,വൾന്റെ ദാസിയായ്
താനിരിപ്പതിനനുഗ്രഹിക്ക നീ. 51

“ഭാഗ്യമുണ്ടെമിഹ നിന്നെ നല്ലപോത്-
കണ്ടു വിസ്മയമിയന്നതെപ്പൊഴോ?
മററു മാനുഷസൗഭാഗ്യം വെടി-
ഞ്ഞപ്പൊഴെ രമണനായ് വരിച്ചു ഞാൻ. 52

“ഹീനയാമിവളെയീവനത്തിൽ വി-
ട്ടെന്നെയൊന്നുടനനുഗ്രഹിച്ചു നീ
തോന്നിടുംപടി സുഖിച്ചുനല്പമായ്
വാഴ്ക ഭൂമി നിലനില്ക്കുവോളവും”. 53

കാമമൂഢയുടെയീയുരങ്ങളാം
പൊല്പുറച്ചിലൊരുമട്ടു നില്ക്കവേ,
ധീരനാം രഘുകുമാരനാർദ്രസ-
സ്മേരവക്ത്രമൊടു ചൊല്ലിയിങ്ങനെ:— 54

“നീ പറഞ്ഞതു യഥാർത്ഥമാണു; താൻ-
തന്നെ വന്നവളെയാർ കളഞ്ഞിടും?
എങ്കിലും ഭവതിയെ നിനച്ചു ഞാൻ
മുമ്പു വേട്ടൊരിവളെ ത്യജിച്ചിടാ. 55

“എന്തിലും പെരിയ മത്സരം മുള-
ച്ചുള്ള നിന്ദ്യവൃത്തിയററിയെപ്പൊഴും
അല്ലലേററമരുളും പ്രിയാസമൂ-
ഹത്തെയെങ്ങനെ വരിക്കമത്തനാം? 56

“സന്തപിക്കരുതയേ പതിംവരേ!
നിൻപ്രിയത്തിനു വരട്ടെ മംഗളം;
ചെന്നു മത്സരജനോ വരിക്കയാ-
നാസികയ്ക്കുമവനാർത്തി തീർത്തിടും.” 57

കേട്ടിവണ്ണമവൾ, നാണമറ്റുകെ-
ന്നോതി ലക്ഷ്മണനൊടങ്ങു തൻമനം;
ഹാ! മറുത്തവനശ്ശുയാൽ ക്ഷണം
രാമസന്നിധിയണഞ്ഞു പിന്നെയും. 58

ഏവമോതിയവരങ്ങുമിങ്ങുമൊ-
ട്ടേറെ വാരമവളെ നടത്തവേ,
കാമമൂർച്ഛിത കഠോരരോഷയായ്
സ്വീയഭീകരശരീരമേന്തിനാൾ. 59

തമ്പിയെ ദ്രുതമെടുത്തു വാനിട-
ത്തിങ്കലേയ്ക്കവളുയർന്നു പോകവേ
ധീരനാമവനറുത്തു ഹന്ത! തൽ-
കർണ്ണനാസികകൾ കൂർത്ത വാളിനാൽ. 60

ആ മഹാരവമിയന്നതാം 'നി ം-
പാറി'യോരവളെയൊന്നു കാൺകവേ,
സിംഹഗീതിയൊടു വീണലച്ചു കൂ-
ട്ടുന്ന വൻകരിണിയെന്നു നണ്ണിനാൻ, 61

ധാതു ചേർന്നൊഴുകമാറുപോലെ, ചെ-
ഞ്ചോര ചാടിയതു വാപിളർക്കവേ,
ഘോരചക്രമരിയിങ്കലേയ്ക്കുതാൻ
പോകയാൽ ധരണി തീണ്ടിയില്ലപോൽ. 62

ഘനാഘനഭയങ്കരധ്വനി മുഴക്കി വീണനാദവും
വിരൂപതതിരണ്ടൊരക്കൊടിയരാക്ഷസികളപ്പൊഴും,
വിലോചനനിമേഷചനാളുതമനോജ്ഞലാവണ്യമാ-
ന്നിരിപ്പൊരവരിൽപ്പെട്ടും പ്രണയമെ വളർന്നു ഭൃശം!! 63

അനന്തരം ക്ഷണത്തിലാ-
പനാന്തരത്തെ വിട്ടവർ
നനിച്ചിതക് പുരന്നെഴും
കനത്ത ശക്തിയത്രയും. 64

നാലാം സർഗ്ഗം കഴിഞ്ഞു.

---



